© Government of Kerala 1984



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 3rd July 1984|12th Ashadha 1906 (Saka) [No. 27

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആൻഡ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആൻഡ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആൻഡ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബീ യുവർ ഓൺ എംപ്ലോയർ
9 റോഡ്സ് ടു സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആൻഡ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആൻഡ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആൻഡ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷീനറി ഓക്യുപ്പേഷൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആൻഡ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റാ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24 ലേൺ വൈൽ യൂ ഏൺ
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്സി. വാട്ട്

### കരിയർ പാംഫ്ലെറ്റുകൾ

1 ആക്ച്വറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർ കണ്ടീഷനിംഗ് ആൻഡ് റഫ്രിജറേഷൻ മെക്കാനിക്ക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആൻഡ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആന്റ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആന്റ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആന്റ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആന്റ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആന്റ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ്
ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ
ഗൈഡൻസ് ആഫീസർ.

Reg. No. KL/TV/(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 3rd July 1984|12th Ashadha 1906 (Saka) [No. 27

## PART III

# Department of Panchayats

PROCEEDINGS

**of the Deputy Director of Panchayats, Quilon**

Order No. G5-2749/84. 30th *March* 1984.

*Read*:—1. Resolution No. 11 dated 13-1-1984.

2. Letter No. A-319/84 dated 26-3-1984 of Taluk Panchayat Officer, Chirayinkil.

In exercise of the powers conferred under rule 7 of Kerala Panchayat Rules 1963 (Licensing of D&O Trade and Factories) and the powers delegated to the Deputy Director of Panchayats as per Goverment Notification No. 29439/P1/Sp.I/84/A.R.D.D. dated 10-8-1964, Sanction is hereby accorded to Vakkom Panchayat in Trivandrum District for the levy of fees at the rates fixed by the Panchayat as per resolution cited first in the schedule of rates and fees attached thereto in the Panchayat area after observing the formalities contemplated under Rule 4 of Kerala Panchayat (Licensing of D and O Trade and Factories) Rules 1963.

P. V. Koshy,
*Deputy Director of Panchayats.*

Quilon.

വക്കം പഞ്ചായത്ത് ഡി&ഒ ട്രേഡ് നിയമാവലി

1. ഈ നിയമാവലിക്ക് "വക്കം പഞ്ചായത്ത് ലൈസൻസ് നിയമാവലി" എന്നു പേര് പറയാം.

2. വക്കം പഞ്ചായത്തതിർത്തിയിൽപ്പെട്ട യാതൊരു സ്ഥലവും പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥന്റെ അനുവാദം വാങ്ങാതെയോ നിയമാവലിയിലെ നിബന്ധനകൾക്ക് വിരുദ്ധമായോ താഴെ പട്ടികകളിൽ (1, 2, 3) കാണിച്ച ആവശ്യങ്ങൾക്ക് ഉപയോഗിക്കാൻ പാടുള്ളതല്ല. ഓരോയിനത്തിലും അടയ്ക്കേണ്ടതായ ലൈസൻസ് ഫീസ് സംഖ്യ അതാത് ഇനത്തിന് നേരെ കാണിച്ചിട്ടുണ്ട്.

3. പുതിയ ലൈസൻസിനോ ലൈസൻസ് പുതുക്കുവാനോ ഉള്ള അപേക്ഷ 30 (മുപ്പത്) ദിവസത്തിനുമുമ്പ് ഗവൺമെന്റ് അതാത് അവസരത്തിൽ നിശ്ചയിക്കുന്ന കോർട്ട്ഫീസ് ആക്റ്റു പ്രകാരമുള്ള മുദ്രപതിച്ച് ബോധിപ്പിക്കേണ്ടതാണ്. ലൈസൻസ് ഫീസ് ഒരേതുകയിൽ പഞ്ചായത്താഫീസിൽ മുൻകൂട്ടി അടക്കേണ്ടതാണ്. കൃത്യസമയത്ത് ലൈസൻസ് ഫീസ് അടയ്ക്കേണ്ട ബാദ്ധ്യത അതാത് ലൈസൻസുകാരനാണ്. നോട്ടീസ് മുഖാന്തിരമോ ബിൽ കലക്ടർ മുഖാന്തിരമോ സംഖ്യ ആവശ്യപ്പെട്ടിട്ടില്ലെന്നുള്ള ആവലാതി സ്വീകരിക്കുന്നതല്ല.

4. എല്ലാ ലൈസൻസിന്റെയും കാലാവധി അതാത് കൊല്ലം ഏപ്രിൽ 1 മുതൽ മാർച്ചുമാസം 31 വരെയായിരിക്കും. പട്ടികയിൽ കാണിച്ചിരിക്കുന്ന ഫീസ് ഒരു വർഷത്തേയ്ക്കോ വർഷത്തിന്റെ ഭാഗത്തിനോ ഉള്ളതാണ്.

5. ഉത്സവത്തിനോ, പൊതുസ്ഥലത്തു താല്ക്കാലികാവശ്യത്തിനോ കച്ചവടം ചെയ്യുന്നതിനും പ്രത്യേകമായി താല്ക്കാലിക ലൈസൻസ് വാങ്ങിക്കൊള്ളേണ്ടതാണ്.

6. ചായക്കടയോ, ഹോട്ടലോ, മററു ഭക്ഷണസാധനങ്ങൾ വില്പനനടത്തുന്നവരോ, ഉണ്ടാക്കുന്നവരോ അവ നടത്തുന്ന അടുപ്പിന്റെ ചുമരുകളും കുറഞ്ഞത് മൂന്നുമാസത്തിലൊരിക്കൽ ചുണ്ണാമ്പ് തേക്കേണ്ടതും, തറയും മററും സിമന്റിട്ട് വൃത്തിയാക്കേണ്ടതുമാണ്.

7. ചപ്പ്, ചവറ്, ഭക്ഷണസാധനങ്ങളുടെ അവശിഷ്ടങ്ങൾ മുതലായവ അപ്പപ്പോൾ നീക്കം ചെയ്യേണ്ടതും വെള്ളം ഒഴുകിപ്പോകുന്ന അഴുക്കുചാലുകൾ എപ്പോഴും ശുചിയാക്കേണ്ടതുമാണ്.

8. ചായക്കടകളിലും ഹോട്ടലുകളിലും ഉപയോഗിക്കുന്ന ചെമ്പുപാത്രങ്ങൾ ഈയം പൂശിയതായിരിക്കണം.

9. പ്ലെയിററ്, സ്പൂൺ, ഗ്ലാസ് മുതലായ മററുപാത്രങ്ങൾ ഓരോ പ്രാവശ്യം ഉപയോഗം കഴിയുമ്പോഴും സോപ്പ് ചേർത്തു ചൂടുവെള്ളത്തിൽ കഴുകേണ്ടതാണ്.

10. ഭക്ഷണസാധനങ്ങളിൽ ഈച്ച മുതലായ ജീവികൾ പ്രവേശിക്കാൻ പററാത്ത വിധത്തിൽ അടച്ചുവെക്കേണ്ടതും ഗ്ലാസ് ചില്ലിട്ട അലമാരയിൽ സൂക്ഷിക്കേണ്ടതുമാണ്.

11. കുടിക്കുവാൻ ഉപയോഗിക്കുന്ന വെള്ളം വൃത്തിയുള്ള, മൂടിവെച്ചപാത്രത്തിൽ ടാപ്പ് ഫിററ് ചെയ്തു സൂക്ഷിക്കേണ്ടതാണ്.

12. ഓരോപ്രവൃത്തിദിവസം കഴിയുമ്പോഴും പരിസരങ്ങൾ ശുചിയാക്കേണ്ടതും, ചപ്പ്, ചവറുകൾ കുഴിച്ചുമൂടേണ്ടതും, ഈച്ച, കൊതുക് മുതലായവ പെരുകാതിരിക്കാൻ അണുനാശക ലായിനികൾ തളിക്കേണ്ടതുമാണ്.

13. കുഷ്ഠം, ചൊറി തുടങ്ങിയ മററുസാംക്രമിക രോഗങ്ങൾ പിടിപെട്ടവരെ ജോലിക്ക് വെയ്ക്കുവാൻ പാടുള്ളതല്ല.

14. അനുവദിച്ചുകിട്ടുന്ന ലൈസൻസ് പരിശോധന ഉദ്യോഗസ്ഥൻമാർക്ക് കാണത്തക്കവിധത്തിൽ ഫ്രെയിം ചെയ്തുവെക്കേണ്ടതാണ്

15. ലൈസൻസ്കാരന്റെ പേരും ലൈസൻസിന്റെ ആവശ്യവും നമ്പറും കാണിക്കുന്ന ഒരുബോർഡ് വ്യാപാര സ്ഥലത്തു എല്ലാവർക്കും കാണത്തക്കവിധം വെക്കേണ്ടതാണ്. ലൈസൻസുകാരൻ വില്പന നടത്താനുദ്ദേശിക്കുന്ന സാധനങ്ങളുടെ വിലവിവരപ്പട്ടിക വ്യാപാരസ്ഥലത്ത് എല്ലാവർക്കും കാണത്തക്കവിധത്തിൽ വെക്കേണ്ടതാണ്.

16. പി. എഫ്. എ. ആക്ററ് പ്രകാരമുള്ള ലൈസൻസ് അതാത് കൊല്ലം നിർദ്ദേശിക്കപ്പെടുന്ന തുക അടച്ച് വാങ്ങേണ്ടതും, മേൽപ്പടി (പി. എഫ്. എ.) നിയമത്തിൽ അനുശാസിച്ച വിധം ഭക്ഷണസാധനങ്ങളെ സംബന്ധിക്കുന്ന ബോർഡും പഞ്ചായത്തിൽനിന്നു അനുവദിച്ചുകിട്ടുന്ന പി. എഫ്. എ. ലൈസൻസും പരിശോധനാ ഉദ്യോഗസ്ഥൻമാർക്ക് കാണത്തക്കവിധത്തിൽ പ്രദർശിപ്പിക്കേണ്ടതാണ്.

17. വല്ലവരും പഞ്ചായത്തിന്റെ ലൈസൻസ് ഇല്ലാതെയോ, അനുശാസിക്കപ്പെട്ട നിബന്ധനകൾക്ക് വിരോധമായോ, ലൈസൻസ് വല്ലകാരണവശാലും ദുർബലപ്പെടുത്തിയതിനുശേഷമോ കേരളാ പഞ്ചായത്ത് ആക്ററിലെ ചട്ടങ്ങൾക്കോ, ആക്ററിനോ അനുസരിച്ചുള്ള നിയമങ്ങൾക്കോ വിപരീതമായി പ്രവൃത്തിനടത്തുന്നവർ പ്രസ്തുത ആക്ററിലെ 26-ാം വകുപ്പ് പ്രകാരം ക്രിമിനൽ നടപടിക്കും 15 ക. പിഴ ഒടുക്കുന്നതിന്നും ബാദ്ധ്യസ്ഥരാണ്. ഏതെങ്കിലും ഒരു കോടതി ശിക്ഷിച്ചതിനുശേഷവും ലംഘനം തുടർന്നുകൊണ്ടിരിക്കയാണെങ്കിൽ ലംഘനം നടത്തുന്ന ഓരോദിവസത്തിന്നും 5 ക. തോതിൽ പിഴ അടയ്ക്കുവാൻ ബാദ്ധ്യസ്ഥനും ആണ്. മേൽ പറഞ്ഞ പ്രകാരം പിഴകൾ വസൂലാക്കുവാൻ അധികാരമുള്ളതുമാണ്.

18. പഞ്ചായത്തിന്റെ അനുവാദം വാങ്ങാതെ ഫാക്ടറി, വർക്ക്ഷോപ്പ് മുതലായവ തുടങ്ങുന്നതായാൽ 500 (അഞ്ഞൂറ് ക.) പിഴ അടയ്ക്കുവാൻ അങ്ങനെചെയ്യുന്നവർ ബാദ്ധ്യസ്ഥരാണ്. ഏതെങ്കിലും ഒരു കോടതി ശിക്ഷിച്ചതിനുശേഷവും അതേ ലംഘനം തുടരുന്നതായാൽ ലംഘനം തുടർന്നുകൊണ്ടിരിക്കുന്ന ഓരോദിവസവും 50 ക. പിഴ അടക്കുവാൻ ലംഘനം തുടരുന്നയാൾ ബാദ്ധ്യസ്ഥനാണ്. പിഴ വസൂലാക്കുവാൻ അധികാരമുള്ളതുമാണ്.

19. പഞ്ചായത്ത് കാര്യനിർവ്വഹണ അധികാരസ്ഥന് കാരണം പറയാതെ ഏതൊരാളുടെയും ലൈസൻസ് ക്യാൻസൽ ചെയ്യുവാനോ സസ്പെന്റ് ചെയ്യുന്നതിനോ അധികാരമുള്ളതാകുന്നു.

20. ഒരു പ്രത്യേകവ്യക്തിക്ക് ഒരു പ്രത്യേക ആവശ്യത്തിന്നു ഒരു പ്രത്യേക സ്ഥലത്ത് അനുവദിച്ച ലൈസൻസ് മാററുന്നതിന്നോ അവകാശമാററത്തിന്നോ പാടില്ലാത്തതാകുന്നു.

21. താഴെകൊടുത്ത പട്ടിക 1, 2, 3, എന്നിവകളിൽ ലൈസൻസാവശ്യത്തിന്നു അവധികഴിഞ്ഞു ലഭിക്കുന്ന അപേക്ഷകളിൻമേൽ 25% Belated application fee ചുമത്തുന്നതായിരിക്കും. അത്തരം ഫീസുകൾ ഒരു രൂപയ്ക്ക് 25 പൈസ എന്ന തോതിൽ ചുമത്തുന്ന മൊത്തം സംഖ്യയ്ക്കും ഈടാക്കുന്നതാകുന്നു.

22. ഈ പരസ്യം പ്രസിദ്ധപ്പെടുത്തിയതിയതി മുതൽ 60 ദിവസം കഴിഞ്ഞാൽ പ്രാബല്യത്തിൽ വരുന്നതാണ്.

പട്ടിക I

(3-ാം ചട്ടം നോക്കുക)

| ക്രമ നമ്പർ | ഉദ്ദേശവിവരം | ലൈസൻസ് ഫീസ് രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | വായു സമ്മിശ്രജലം—നിർമ്മാണം | 10.00 |
| 2 | കൈതനാരും നൂലും—കൈകൊണ്ടല്ലാതെ ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെയ്ക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | ഒരു മെട്രിക് ടൺ വരെ | 5.00 |
| | 1 മെ. മുതൽ 3 മെ. ടൺ വരെ | 8.00 |
| | 3 ,, 5 | 10.00 |
| | 5 ,, 10 | 15.00 |
| | 10 മെ. ടണ്ണിനു മേൽ | 20.00 |
| 3 | വെടിക്കോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 4 | അടയ്ക്ക—കുതിർക്കൽ | 15.00 |
| 5 | മാവുകൊണ്ടുണ്ടാക്കിയ സാധനങ്ങൾ—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചുവെക്കുകയോ, സംഭരിച്ചുവെക്കുകയോ ചെയ്യൽ | 10.00 |
| 6 | ചാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 7 | മുള—വിൽപ്പനയ്ക്കോ, വാടകയ്ക്കു കൊടുക്കുവാനോ, നിർമ്മാണത്തിനോ ശേഖരിച്ചു വെക്കൽ | 7.50 |

| (1) | (2) | (3) |
|---|---|---|
| 8 | ബിസ്ക്കററ്—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചുവെക്കുകയോ, സംഭരിച്ചു വെക്കുകയോ ചെയ്യൽ | |
| | മൊത്തം | 15.00 |
| | ചില്ലറ | 10.00 |
| 9 | രക്തം—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ചു സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വെക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 6.00 |
| 10 | എല്ല്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച്, സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 6.00 |
| 11 | റൊട്ടി—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെക്കുകയോ സംഭരിച്ചു വെക്കുകയോ ചെയ്യൽ | 10.00 |
| 12 | ഇഷ്ടിക—നിർമ്മാണം | 25.00 |
| 13 | കർപ്പൂരം—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ചു പാക്കുചെയ്യുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ അഥവാ തിളപ്പിക്കുകയോ ചെയ്യൽ | 10.00 |
| 14 | മെഴുകുതിരി—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ നിർമ്മിക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 15 | പരവതാനി നിർമ്മാണം | 25.00 |
| 16 | കശുവണ്ടി—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 5 ക്വിൻറൽ വരെ | 10.00 |
| | 5 ക്വിൻറൽ മുതൽ 10 ക്വി. വരെ | 20.00 |
| | 10 ക്വി. മുതൽ 50 ക്വി. വരെ | 30 00 |
| | 50 ക്വിൻറലിനു മുകളിൽ | 40.00 |
| 17 | വീണക്കമ്പി—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ചു സംഭരിച്ചുവെക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 15.00 |
| 18 | സിമൻറ്—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ചു പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ നിർമ്മിക്കുകയോ ചെയ്യൽ | 30.00 |
| 19 | കരി—ഒന്നായി കൊണ്ടുപോയിടുകയോ, വേർതിരിക്കുകയോ വിൽക്കുകയോ, സംഭരിച്ചു വെക്കുകയോ ചെയ്യൽ | 10.00 |
| 20 | രാസയോഗങ്ങൾ—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ചു സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 15.00 |
| 21 | മുളക്—(ഉണക്കിയത്) മൊത്തമായി വിൽക്കുകയോ, മൊത്തക്കച്ചവടത്തിനായി സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 15.00 |
| 22 | മുളക്—യന്ത്രം ഉപയോഗിച്ചു പൊടിക്കൽ | 15.00 |
| 23 | ക്ലോറയിറ് മിശ്രിതം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പാക്കു ചെയ്യുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 15.00 |
| 24 | അംഗാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 15.00 |
| 25 | തുണി—ചായം മുക്കൽ | 15.00 |
| 26 | കൽക്കരി —ഒന്നായി കൊണ്ടുപോയി ഇടുകയോ, വേർതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 7.50 |
| 27 | ചകിരി—കൈകൊണ്ടു അല്ലാതെ മറെറതെങ്കിലും വിധത്തിൽ സംഭരിച്ചു വയ്ക്കുകയോ പാക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, തയ്യാറാക്കുകയോ,ഉണ്ടാക്കുകയോ ചെയ്യൽ | |
| | ½ ടൺ വരെ (ഒഴിവാക്കി) | |
| | ½ ടണ്ണിന് മേൽ 1 ടൺ വരെ | 10.00 |
| | 1 ,, 5 ,, | 15.00 |
| | 5 ,, 10 ,, | 20.00 |
| | 10 ,, 25 ,, | 25.00 |
| | 25 ,, 50 ,, | 30.00 |
| | 50 ടണ്ണിനു മേൽ ഓരോ 25 ടണ്ണിനും അതിൻെറ ഭാഗത്തിനും | 15.00 |
| 28 | തേങ്ങയുടെ തൊണ്ടും തെങ്ങിൻെറ ഓലയും കുതിർക്കൽ | |
| | 10000 വരെ (exempted) | |
| | 10000 മേൽ 25000 വരെ | 7.50 |
| | 25000 ,, 50000 ,, | 12.50 |
| | 50000 ,, 100000 ,, | 20.00 |
| | 100000 നു മേൽ | 25.00 |
| 29 | പീരട്ട—സംഭരിച്ചു വയ്ക്കൽ | 5.00 |
| 30 | കാപ്പിക്കടയും ചായക്കടയും നടത്തൽ | |
| | "എ" ക്ലാസ് | 15.00 |
| | "ബി" ക്ലാസ് | 10.00 |
| | "സി" ക്ലാസ് | 6.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 31 | ചൂടി (കയർ)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ തയ്യാറാക്കുകയോ, പാക്കുചെയ്യുകയോ, വൃത്തിയാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | |
| | 1 റാട്ടിന് | 4.00 |
| | 2 റാട്ടിന് | 8.00 |
| | 3 ,, | 12.00 |
| | 4 ,, | 16.00 |
| | ഓരോ റാട്ടിനും 4 രൂപ നിരക്കിൽ | |
| 32 | തീപിടിക്കുന്ന സാധനങ്ങൾ | |
| | മൊത്ത കച്ചവടത്തിനും | 10.00 |
| | ചില്ലറ വ്യാപാരത്തിന് | |
| 33 | ഭക്ഷ്യ വസ്തുക്കൾ — (ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ സൂക്ഷിച്ചു വയ്ക്കുകയോ സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | |
| | 'എ' ക്ലാസ്<br>'ബി' ക്ലാസ്<br>'സി' ക്ലാസ് | 10.00 |
| | | 10.00 |
| 34 | കറിക്കൂട്ടു സാധനങ്ങൾ നിർമ്മാണം | |
| 35 | മിഠായി—(ഗൃഹോപയോഗത്തിനല്ലാതെ) ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 10.00 |
| 36 | കൊപ്ര—തയ്യാറാക്കുകയോ, സംഭരിച്ച് വെയ്ക്കുകയോ, മൊത്തമായി വിൽക്കുകയോ ചെയ്യൽ | |
| | 'എ' ക്ലാസ് (2 ടണ്ണിനു മേൽ) | 50.00 |
| | 'ബി' ക്ലാസ് (2 ടൺ വരെ) | 25.00 |
| 37 | പഞ്ഞി—(പഞ്ഞിച്ചവറും പരുത്തികുരുവും) ഏതെങ്കിലും മാർഗ്ഗം ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 2 ടൺ വരെ | 10.00 |
| | 2 ടണ്ണിനുമേൽ | 15.00 |
| 38 | ചാണകവറളികൾ—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 39 | ചായങ്ങൾ—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പാക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 40 | സ്ഫോടകങ്ങൾ —സംഭരിച്ചുവെയ്ക്കൽ | 10.00 |
| 41 | നാര് (ചകിരിയല്ലാതെ) വിൽക്കുകയോ സംഭരിച്ചുവെയ്ക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 2 ടൺ വരെ | 10.00 |
| | 2 ടണ്ണിനുമേൽ 10 ടൺ വരെ | 15.00 |
| | 10 ടണ്ണിനുമേൽ 20 ടൺ വരെ | 20.00 |
| | 20 ടണ്ണിനുമേൽ 30 ടൺ വരെ | 25.00 |
| | 30 ടണ്ണിനു മേൽ | 50.00 |
| 42 | കൊഴുപ്പ് — ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, തയ്യാറാക്കുകയോ, പാക്കു ചെയ്യുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 43 | മീൻചിറകുകൾ— ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, പാക്കുചെയ്യുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 44 | വിറക്—വിൽക്കുകയോ സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | |
| | 5 ടൺ വരെ | 10.00 |
| | 5 ടണ്ണിനുമേൽ | 15.00 |
| | 10 ടണ്ണിനുമേൽ | 20.00 |
| 45 | കരിമരുന്നുകൾ—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 46 | മൽസ്യം—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പാക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ | |
| | 100 ക്വിൻറൽ വരെ | 10.00 |
| | 101 ,, മുതൽ 500 ക്വിൻറൽ വരെ | 15.00 |
| | 501 ,, മുതൽ 1000 ,, | 20.00 |
| | 1001 നു മുകളിൽ | 25.00 |
| 47 | മീനെണ്ണ—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 100 കിലോഗ്രാം വരെ | 6.00 |
| | 101 കിലോഗ്രാം മുതൽ 500 കിലോഗ്രാം വരെ | 10.00 |
| | 501 കിലോഗ്രാം മുതൽ 1000 കിലോഗ്രാം വരെ | 15.00 |
| | 1001 നുമേൽ | 25.00 |

| (1) | (2) | (3) |
|---|---|---|
| 48 | ഫ്ളക്സ്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പാക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 49 | ഫ്ളഷിംഗ് (ഒട്ടകിക്കം) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ പാക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 50 | ഓവ്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പാക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 51 | ഇന്ധനം (വിറക്)—ഏതെങ്കിലും വ്യാവസായികാവശ്യത്തിന് ഉപയോഗിക്കൽ | 30.00 |
| 52 | രസമിശ്രം—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, പായ്ക്കുചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10.00 |
| 53 | ഫർണിച്ചർ— | 15.00 |
| 54 | വാതകം—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ പാക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 55 | നെയ്യ്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 56 | സ്വർണ്ണം—ശുദ്ധിചെയ്യൽ | 10.00 |
| 57 | ധാന്യം—മൊത്തമായി വിൽക്കുകയോ മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചു വെക്കുകയോ ചെയ്യൽ | 10.00 |
| 58 | പയറുവർഗ്ഗം—യന്ത്രമുപയോഗിച്ച് തോട് കളയൽ | 25.00 |
| 59 | നിലക്കടല—മൊത്തമായി വിൽക്കുകയോ, മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 10.00 |
| 60 | ഗിൽഡിംഗും ഇലക്ട്രോപ്ലേറ്റിംഗും | 10.00 |
| 61 | വെടിപ്പരുത്തി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ ചെയ്യൽ | 10.00 |
| 62 | ചാക്ക്—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ; ഉണ്ടാക്കുകയോ, പായ്ക്കുചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 63 | വെടിമരുന്ന്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ഉണ്ടാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 64 | രോമം—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ചായം മുക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 65 | ബാർബർഷാപ്പ്— | 5.00 |
| 66 | വൈക്കോൽ—വിൽക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 10.00 |
| 67 | ചണം—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | |
| | 100 ക്വിന്റൽ വരെ | 10.00 |
| | 100 ക്വിന്റൽ മുതൽ 500 ക്വിന്റൽ വരെ | 15.00 |
| | 501 ,, മുതൽ 1000 ,, | 20.00 |
| | 1001 ,, 1500 ,, | 25.00 |
| | 1501 നു മേൽ | 50.00 |
| 68 | ഉണക്കത്തോൽ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 15.00 |
| 69 | കുളമ്പ്—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ചു സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 70 | കൊമ്പ്—ഏതുമാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 71 | ഹോട്ടൽ നടത്തൽ— | |
| | എ. ക്ലാസ് | 20.00 |
| | ബി. ക്ലാസ് | 15.00 |
| | സി. ക്ലാസ് | 10.00 |
| 72 | ഐസ്—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ച് നിർമ്മിക്കൽ | 15.00 |
| 73 | ചക്കര—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പാക്കു ചെയ്യുകയോ അമർത്തികെട്ടുകയോ സൂക്ഷിക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 74 | പട്ടച്ചണം (ജൂട്ട്)—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ചു സംഭരിച്ചു വെയ്ക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 75 | കാക്കി—തയ്യാറാക്കൽ | 15.00 |
| 76 | അരക്ക്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പാക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 77 | ഈയം—ഉണ്ടാക്കുകയോ, പാത്രങ്ങൾ ഈയം പൂശുകയോ ചെയ്യൽ | 5.00 |

| (1) | (2) | (3) |
| --- | --- | --- |
| 78 | തോല്—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ചു സംഭരിച്ചു വെയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 79 | പുൽതൈലം — ഉണ്ടാക്കുകയോ സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 15.00 |
| 80 | ചുണ്ണാമ്പ്— സംഭരിച്ചു വെയ്ക്കൽ പാക്ക് ചെയ്യുകയോ അമർത്തി വെയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| 81 | കക്ക—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പാക്കു ചെയ്യുകയോ അമർത്തി കെട്ടുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 82 | വളം—ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ചു സംഭരിച്ചു വെയ്ക്കുകയോ പാക്കു ചെയ്യുകയോ അമർത്തി കെട്ടുകയോ, ഉണ്ടാക്കുകയോ, വൃത്തിയാക്കുകയോ വിൽക്കുകയോ ചെയ്യൽ | 15.00 |
| 83 | യന്ത്രസാമഗ്രികൾ— എണ്ണയാട്ടുകാരുടെ പുരയിടങ്ങളിൽ എണ്ണയുണ്ടാക്കുവാൻ ഉപയോഗിക്കുന്ന നാടൻ ചക്കുകൾ ഒഴികെ വ്യാവസായികാവശ്യങ്ങൾക്ക് ഉപയോഗിക്കൽ | |
| | 15 കുതിര ശക്തിയിൽ അധികരിക്കാത്തത് | 25.00 |
| | 15 കുതിര ശക്തിയിൽ അധികം വരുന്ന ഓരോ പതിനഞ്ചു കുതിര ശക്തിക്കും 15 ക. പ്രകാരം 150 വരെ | |
| 84 | ഉപദ്രവകരമോ അസഹ്യമായോ ഗന്ധമോ പുകയോ പൊടിയോ ശബ്ദമോ ഉണ്ടാക്കുന്ന സാധനങ്ങളുടെ നിർമ്മാണം | 5.00 |
| 85 | തീപ്പെട്ടി—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 85 | മാംസം—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 15.00 |
| 87 | ലോഹം— (പൊന്ന്, വെള്ളി ഉൾപ്പെടെ) അടിച്ചു പരത്തുകയോ, വാർക്കുകയോ മററോ ചെയ്യൽ | 10.00 |
| 88 | ശർക്കര—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ മൊത്തമായി വിൽക്കുകയോ ചെയ്യൽ | 15.00 |
| 89 | യവകലന കൂട്ടുപദാർത്ഥം (നൈട്രോകാമ്പൗണ്ട്)— ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 90 | നൈട്രോ ഗ്ലിസറിൻ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ ശുദ്ധിയാക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 91 | നൈട്രോ മിക്ചർ—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ ശുദ്ധിയാക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 92 | കപ്പ (മരച്ചീനി)— ഏത് മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ വിൽക്കുകയോ ചെയ്യൽ | 10.00 |
| 93 | എണ്ണവർഗ്ഗങ്ങൾ—സംഭരിച്ചു വെയ്ക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | എ ക്ലാസ് | 25.00 |
| | ബി ക്ലാസ് | 15.00 |
| 94 | നെല്ല്—യന്ത്രം ഉപയോഗിച്ച് പുഴുങ്ങുകയോ കുത്തുകയോ ചെയ്യൽ (ഗൃഹോപയോഗത്തിനല്ലാതെ) | 25.00 |
| 95 | കടലാസ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, പായ്ക്ക് ചെയ്യുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 20.00 |
| 96 | പെട്രോളിയം കോമ്പൗണ്ട്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ പാക്കു ചെയ്യുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 25.00 |
| 97 | കീൽ —ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, പായ്ക്കു ചെയ്യുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 30.00 |
| 98 | മൺപാത്രങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, വിൽക്കുകയോ ചെയ്യൽ | 15.00 |
| 99 | റേഡിയോ—നിർമ്മിക്കുകയോ കൂട്ടിച്ചേർക്കുകയോ അററകുററപ്പണികൾ ചെയ്യുകയും ചെയ്യൽ | 15.00 |
| 100 | മരപ്പശ—(ചെഞ്ചല്യം ഉൾപ്പെടെ) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 101 | പാറക്കല്ല്—മുറിക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 15.00 |
| 102 | ചവുക്കാളം —ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, വൃത്തിയാക്കുകയോ, ഉണ്ടാക്കുകയോ, പായ്ക്കു ചെയ്യുകയോ ചെയ്യൽ | 15.00 |
| 103 | ചൌവ്വരി —ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, വാററിയെടുക്കുകയോ ചെയ്യൽ | 5.00 |
| 104 | വെടിയുപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ഉണ്ടാക്കുകയോ, വൃത്തിയാക്കുകയോ, പായ്ക്കു ചെയ്യുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 15.00 |

| (1) | (2) | (3) |
|---|---|---|
| 105 | കോലരക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 106 | ചിവക്ക—യന്ത്രം കൊണ്ട് പൊടിക്കൽ | 7.50 |
| 107 | പട്ട് (സിൽക്ക്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 30.00 |
| 108 | തൊലി (Skin)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ശുദ്ധിയാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 15.00 |
| 109 | സോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ ശുദ്ധിയാക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 110 | സ്പിരിറ്റ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 111 | കമ്പി—വിൽക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 15.00 |
| 112 | പഞ്ചസാര—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 113 | കൽക്കണ്ടം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 114 | ഗന്ധകം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ, ചെയ്യൽ | 30.00 |
| 115 | സുർക്കി—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 30.00 |
| 116 | മധുര പദാർത്ഥങ്ങൾ—ചുട്ടെടുക്കുകയോ തയ്യാറാക്കുകയോ ചെയ്യൽ | 7.50 |
| 117 | ടാലോ (കൊഴുപ്പ്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ഉണ്ടാക്കുകയോ, തയ്യാറാക്കുകയോ, വൃത്തിയാക്കുകയോ, ചെയ്യൽ | 7.50 |
| 118 | താർ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, ഉണ്ടാക്കുകയോ പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 15.00 |
| 119 | കെട്ടിടമച്ചിൽ സാധനങ്ങൾ—വിൽക്കുകയോ സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 10.00 |
| 120 | ഓടുനിർമ്മാണം—നിർമ്മാണം 50000 വരെ | 60.00 |
| | 50000-ന് മേൽ ഓരോ 10000—നും | 10.00 |
| | ഏററവും കൂടിയ ഫീസ് | 150 00 |
| 121 | തടി—വിൽക്കുകയോ, സംഭരിച്ചുവെയ്ക്കുകയോ ചെയ്യൽ<br>5 ടൺ വരെ വിൽക്കുകയോ സംഭരിച്ചു വയ്ക്കുകയോ, ചെയ്യൽ | |
| | എ—ക്ലാസ് | 50.00 |
| | ബി—ക്ലാസ് | 25.00 |
| 122 | പുകയില—(മൂക്കുപ്പൊടി, സിഗററ്, ബീഡി എന്നിവ ഉൾപ്പെടെ) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, ഉണ്ടാക്കുകയോ വിൽക്കുകയോ ചെയ്യൽ | |
| | മൊത്തക്കച്ചവടം | 15.00 |
| | ചില്ലറക്കച്ചവടം | 10.00 |
| 122 (എ) | ചായ, ശീതള പാനീയങ്ങൾ ഇവ വിൽപ്പന നടത്തൽ | 5.00 |
| 123 | ടർപെൻറയിൽ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 124 | അലക്കു കമ്പനി | |
| | എ—ക്ലാസ് | 10.00 |
| | ബി—ക്ലാസ് | 5.00 |
| 125 | ആട്ടുരോമം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, പായക്കുക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 126 | നൂൽ—ചായം മുക്കൽ | 15.00 |

പട്ടിക-II

[18-19 എന്നീ ചട്ടങ്ങൾ നോക്കുക]

| ക്രമ നമ്പർ | യന്ത്രത്തിന്റെ കുതിര ശക്തി | ചുമത്താവുന്ന പരമാവധി ഫീസ് രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | സിനിമയുടെ ആവശ്യങ്ങൾക്കുള്ള റെക്ടിഫയർ യന്ത്രങ്ങൾ | 1.00 |
| 2 | ഒരു കുതിരശക്തിയിൽ കവിയാത്ത മററ് യന്ത്രങ്ങൾ | 1.00 |
| 3 | ഒരു കുതിരശക്തിയിൽ കവിഞ്ഞതും എന്നാൽ 5 കുതിരശക്തിയിൽ കവിയാത്തതുമായ മററ് യന്ത്രങ്ങൾ | 5.00 |

| (1) | (2) | (3) |
|---|---|---|
| 4 | 5 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 10 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 15.00 |
| 5 | 10 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 20 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 25.00 |
| 6 | 20 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 30 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 40.00 |
| 7 | 30 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 40 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 50.00 |
| 8 | 40 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 50 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 75.00 |
| 9 | 50 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 100 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 100.00 |
| 10 | 100 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 200 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾക്ക് 100 കുതിരശക്തി വരെ 100 രൂപയും 100-നു മേൽ 200 കുതിരശക്തി വരെ ഓരോ കുതിരശക്തിക്കും | 1.00 |
| 11 | 200 കുതിരശക്തിയിൽ കവിഞ്ഞതും എന്നാൽ 500 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾക്ക് 200 കുതിരശക്തിക്ക് 200 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.50 വീതം |
| 12 | 500 കുതിരശക്തിയിൽ കവിയുന്ന മററു യന്ത്രങ്ങൾക്ക് പരമാവധി 450 രൂപക്ക് വിധേയമായി 500 കുതിര ശക്തിക്ക് 350 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.25 വീതം |

## പട്ടിക—III

[20-21 എന്നീ ചട്ടങ്ങൾ നോക്കുക]

| ക്രമ നമ്പർ | യന്ത്രത്തിന്റെ കുതിരശക്തി | ചുമത്താവുന്ന പരമാവധി ഫീസ് രൂപ |
|---|---|---|
| 1 | രണ്ട് കുതിരശക്തിയിൽ കവിയുന്നതും ഗാർഹികാവശ്യങ്ങൾക്കുള്ളതുമായ മററു യന്ത്രങ്ങൾ | 0.50 |
| 2 | 1 കുതിരശക്തിയിൽ കവിയാത്ത മററു യന്ത്രങ്ങൾ | 1.50 |
| 3 | 1 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 5 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 7.50 |
| 4 | 5 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 10 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 22.50 |
| 5 | 10 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 20 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 35.00 |
| 6 | 20 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 30 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 60.00 |
| 7 | 30 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 40 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 75.00 |
| 8 | 40 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 100 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 100.00 |
| 9 | 100 കുതിരശക്തിയിൽ കവിയുന്നതും 200 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾക്ക് 100 കുതിരശക്തിക്ക് 100 രൂപയും 100-നു മേൽ 200 വരെ കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 1.00 വീതം |
| 10 | 200 കുതിര ശക്തിയിൽ കവിയുന്നതും 500 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾക്ക് 200 കുതിരശക്തിക്ക് 200 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.50 വീതം |
| 11 | 500 കുതിരശക്തിയിൽ കവിയുന്ന മററു യന്ത്രങ്ങൾക്ക് പരമാവധി 450 രൂപക്ക് വിധേയമായി 500 കുതിരശക്തിക്ക് 350 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും | 0.25 വീതം |

ഒന്നാം പട്ടികയിൽ പറഞ്ഞിട്ടുള്ള ഒന്നിലധികം ആവശ്യങ്ങൾക്ക് ഒരേ സ്ഥലം ഒരേ ഉടമസ്ഥൻ ഉപയോഗിക്കുന്ന പക്ഷം കൂടിയ തുകയ്ക്കുള്ള ലൈസൻസിനു പുറമേ ഓരോയിനത്തിനും അൻപത് പൈസാ വീതം അധിക ഫീസ് ചുമത്തി ഒരു കുമ്യലററീവ് ലൈസൻസ് നൽകേണ്ടതാണ്.

(ഒപ്പ്)
(പ്രസിഡന്റ്.)

വക്കം.

©
Government of Kerala
1984

Reg. No. KL/TV/(N)/14



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 3rd July 1984/12th Ashadha 1906 (Saka) [No. 27

## PART III

# Public Health Engineering Department

### ദർഘാസ് പരസ്യം

നമ്പർ AB-2380/71/Vol. IV. 1984 ജൂൺ 1.

കേരള വാട്ടർ ആൻഡ് വെയിസ്റ്റ് വാട്ടർ അതോറിറ്റിക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, പത്തനംതിട്ട സബ് ഡിവിഷൻ, താഴെ പറയുന്ന പ്രവൃത്തിക്കുവേണ്ടി "ഡി" ക്ലാസ്സ് കണ്ട്രാക്ടറൻമാരിൽ നിന്നും പ്രവർത്തിയുടെ മേൽ വിവരം എഴുതി മുദ്രവച്ച കവറുകളിൽ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 13-7-1984 വൈകുന്നേരം നാലു മണിവരെ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30-ന് തുറക്കുന്നതുമാകുന്നു.

- ദർഘാസു നമ്പർ—3/84-85

  പ്രവൃത്തിയുടെ വിവരവും ഉദ്ദേശ അടങ്കൽ തുകയും—വടശ്ശേരിക്കര ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതി—അററകുററ പണി—വാലേലിമടക്കു മുല്ലയിലേയ്ക്കു പൈപ്പു ലൈൻ നീട്ടുക—രൂപ 5,914

  നിരത ദ്രവ്യം—രൂപ 120

  ഫോറ വില—രൂപ 10+S.T.

  കരാറവധി—15 ദിവസം

ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ മണിയോർഡർ ആയോ (തിരിച്ചു നൽകുന്നതല്ല) അടച്ച് ഒരപേക്ഷ മൂലം ആവശ്യപ്പെട്ടാൽ മുകളിൽ പ്രസ്താവിച്ചിരിക്കുന്ന കാര്യാലയത്തിൽ നിന്നും 6-7-1984 മുതൽ എല്ലാ പ്രവൃത്തി ദിവസങ്ങളിലും രാവിലെ 10 മണി മുതൽ വൈകിട്ട് 5 മണിവരെയും ദർഘാസ് ദിവസം ഉച്ചയ്ക്ക് 12 മണിവരെയും ലഭിക്കുന്നതാണ്. കേരള വാട്ടർ ആൻഡ് വേസ്റ്റ് വാട്ടർ അതോറിറ്റിയുടെ സാധാരണ ദർഘാസ് നിയമങ്ങൾ എല്ലാം ഈ ദർഘാസിനും ബാധകമാണ്.

എസ്. കാർത്തികേയൻ ആചാരി,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ്
എൻജിനീയർ.

പത്തനംതിട്ട.

### ദർഘാസ് പരസ്യം

No. AB1-1066/79. 1984 മെയ് 28.

കേരള വാട്ടർ ആൻഡ് വേസ്റ്റ് വാട്ടർ അതോറിറ്റി മാനേജിംഗ് ഡയറക്ടർക്കുവേണ്ടി കോട്ടയം പൊതുജനാരോഗ്യ വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് 10-7-1984 വൈകുന്നേരം കൃത്യം 4 മണിവരെ എ, ബി. എന്നീ ക്ലാസുകളിലുള്ള (കേരള വാട്ടർ ആൻഡ് വെയ്സ്റ്റ് വാട്ടർ അതോറിറ്റി) അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് ദർഘാസുകൾ നൽകിയിട്ടുള്ള കരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മററ് ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | 21/84-85 വൈക്കം മുനിസിപ്പാലിററിക്കു സമീപ പഞ്ചായത്തുകൾക്കുമുള്ള സമഗ്ര ജലവിതരണ പദ്ധതി—മുളക്കുളം ഉന്നതതല ജലസംഭരണിയുടെ ശേഷിക്കുന്ന പണികളുടെ പൂർത്തീകരണം—രൂപ 1,67,580 | 3,350 |
| 2 | 22/84-85 കോട്ടയം മുനിസിപ്പാലിററി ശുദ്ധജലവിതരണ പദ്ധതിക്കുവേണ്ടി 2.25 ലക്ഷം ലിററർ സംഭരണശേഷിയുള്ള ഒരു ഉന്നതതല ജലസംഭരണി നിർമ്മിക്കുക—3,01,859 | 6,050 |
| 3 | 23/84-85 കോട്ടയം ജലവിതരണ പദ്ധതി—ഫിൽററർ മീഡിയ മാററി ഇടുക—രൂപ 1,00,000 | 2,000 |

ടെൻഡർ ഫാറത്തിന്റെ വില—ക്രമനമ്പർ ഒന്നിനും രണ്ടിനും രൂപ 50+S.T.+A.S.T. വീതം ക്രമനമ്പർ മൂന്നിന് രൂപ 25+S.T.+A.S.T.

പണി തീർക്കേണ്ട സമയം—ക്രമനമ്പർ ഒന്നിന് 4 മാസം ക്രമനമ്പർ രണ്ടിന് 6 മാസം, ക്രമനമ്പർ മൂന്നിന് 1 മാസം.

ടെൻഡർ ഫാറങ്ങളും മററു വിശദവിവരങ്ങളും കേരള വാട്ടർ ആൻറ് വെയ്സ്ററ് വാട്ടർ അതോറിററി കോട്ടയം പബ്ലിക് ഹെൽത്ത് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 15-6-1984 മുതൽ 10-7-1984 1 മണിവരെ എല്ലാ ആഫീസ് ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളൂ. ടെൻഡർ ഫാറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെൻഡറുകൾ തിരസ്കരിക്കുന്നതായിരിക്കും. കേരള വാട്ടർ ആൻറ് വെയ്സ്ററ് വാട്ടർ അതോറിററിയുടെ മററു നിബന്ധനകൾ ഈ ടെൻഡറുകൾക്കും ബാധകമായിരിക്കുന്നതാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,
കേരള വാട്ടർ ആൻറ് വെയ്സ്ററ് വാട്ടർ അതോറിററി,
പബ്ലിക് ഹെൽത്ത് ഡിവിഷൻ,
കോട്ടയം-2.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെൻഡർ പരസ്യം

നമ്പർ എ1-1972/84. 1984 ജൂൺ 4.

കേരള ജലമലിനജല അതോറിററിക്കുവേണ്ടി ഇൻഡസ്ട്രിയൽ വാട്ടർ സപ്ലൈ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തി ചെയ്യുന്നതിന് നിശ്ചിത യോഗ്യതയുള്ള രജിസ്ററർ ചെയ്ത അംഗീകൃത 'എ' 'ബി' ക്ലാസ്സ് കരാറുകാരിൽ നിന്നും സീലുവെച്ച ടെൻഡറുകൾ 1984 ജൂലൈ 10-ാം തിയതി 4 മണി വരെ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ അന്നേ ദിവസം ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

ടെൻഡർ നമ്പർ—1/84-85

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—അമ്പലമുകൾ വ്യവസായ മേഖല ജലവിതരണ പദ്ധതി—ചുണ്ടി ജലശുദ്ധീകരണ കേന്ദ്രത്തിലെ വികസന പ്രവർത്തനങ്ങളും മെയിന്റനൻസും—രൂപ 2,40,570

നിരതദ്രവ്യം—രൂപ 4,850

ടെൻഡർ ഫാറത്തിന്റെ വില—
ഒറിജിനൽ പ്രതി—രൂപ 50+S.T.
കോപ്പി—രൂപ 5+S.T.

പ്രവർത്തി തീർക്കാനുള്ള കാലാവധി—3 മാസം.

ടെൻഡർ ഫാറങ്ങളും മററു വിവരങ്ങളും രേഖാമൂലമുള്ള അപേക്ഷയോടൊപ്പം ആയതിന്റെ വില രൊക്കമായോ മണിയോർഡർ ആയോ അയച്ചാൽ (ആയത് തിരിച്ചു നൽകുന്നതല്ല). എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽനിന്നും 3-7-1984 മുതൽ ടെൻഡറിന്റെ അവസാനത്തീയതി ഉച്ചക്ക് 1 മണി വരെ ലഭിക്കുന്നതാണ്. മററ് വ്യവസ്ഥകൾ ടി വകുപ്പിൽ ഇന്ന് നിലവിലുള്ളതുപോലെ തുടരുന്നതാണ്. ടെൻഡർ ഫോറങ്ങളും മററും ടി വകുപ്പിൽ രജിസ്ററർ ചെയ്തിട്ടുള്ള കരാറുകാർക്ക് മാത്രം നൽകുന്നതും ആയത് കൈമാററം ചെയ്യാൻ പാടില്ലാത്തതും ആകുന്നു.

ഇൻഡസ്ട്രിയൽ വാട്ടർ സപ്ലൈ ഡിവിഷൻ, കേരള ജലമലിനജല അതോറിററി,
തൃപ്പൂണിത്തുറ.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെൻഡർ പരസ്യം

നമ്പർ എ1-1312/84. 1984 ജൂൺ 12.

കേരളാ വാട്ടർ ആൻറ് വെയ്സ്ററ് വാട്ടർ അതോറിററി മാനേജിംഗ് ഡയറക്ടർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ കൊച്ചി-16 താഴെ പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള കരാറുകാരിൽ നിന്നും സീലുവെച്ച പ്രത്യേകം ടെൻഡറുകൾ 17-7-1984 പകൽ 4 മണിവരെ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം പകൽ 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതുമാണ്.

| ടെൻഡർ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 05/84-85 | മഞ്ഞളൂർ പഞ്ചായത്തിലെ ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതിപ്പണികൾ—രൂപ 3,30,361 | 6,650 |
| 06/84-85 | ഏലൂർ പഞ്ചായത്തിലെ ശുദ്ധജല വിതരണത്തിനുള്ള പൈപ്പുകൾ കളമശ്ശേരിയിൽ വീണ്ടും ക്രമീകരിക്കുന്ന പണികൾ—രൂപ 2,08,345 | 4,200 |

ടെൻഡർ ഫാറത്തിന്റെ വില—രൂപ 50+വി. നി. വീതം

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി—17-7-1984 4 മണിവരെ

കരാറുകാരുടെ യോഗ്യത—എ, ബി

പ്രവർത്തി തീർക്കേണ്ട സമയം—ഒന്നരമാസം

ടെൻഡർ ഫാറങ്ങളും മററു വിവരങ്ങളും താഴെ പറയുന്ന ആഫീസിൽ നിന്നും 21-6-1984 മുതൽ ടെൻഡർ സമർപ്പിക്കുന്നതിനുള്ള അവസാന ദിവസം ഉച്ചക്ക് ഒരു മണിവരെയുള്ള എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായി അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ടെൻഡർ ഫോറത്തിന്റെ വില യാതൊരുകാരണവശാലും മടക്കി കൊടുക്കുന്നതല്ല.

ടെൻഡർഫോറങ്ങൾ കരാറുകാരൻ കൈമാററം ചെയ്യാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകളും ആവശ്യമായ നിരതദ്രവ്യം കെട്ടിവെക്കാത്ത ടെൻഡറുകളും നിരസിക്കപ്പെടുന്നതാണ്.

കേരള വാട്ടർ ആൻറ് വെയ്സ്ററ് വാട്ടർ അതോറിററിയിലെ ടെൻഡറുകളെ സംബന്ധിച്ച മറെറല്ലാ വ്യവസ്ഥകളും ഇതിനു ബാധകമായിരിക്കും.

കേരളാ വാട്ടർ ആൻറ് വെയ്സ്ററ് വാട്ടർ അതോറിററിഡിവിഷൻ,
കൊച്ചി.

കെ. മുരളീധരപ്പണിക്കർ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 3-5009/82. 1984 മെയ് 15.

കേരള വാട്ടർ ആൻഡ് വേസ്റ്റ് വാട്ടർ അതോറിറ്റി, മലപ്പുറം എക്സിക്യൂട്ടീവ് എഞ്ചിനീയർ 'മാനേജിംഗ് ഡയറക്ടർക്കുവേണ്ടി താഴെ പറയുന്ന പമ്പുസെറ്റുകൾ നൽകി സ്ഥാപിക്കുന്നതിനുള്ള ജോലികൾക്ക് സീൽ ചെയ്ത ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ പ്രത്യേകം പ്രത്യേകം കവറുകളിൽ എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള വാട്ടർ ആൻഡ് വേസ്റ്റ് വാട്ടർ അതോറിറ്റി, മലപ്പുറം എന്ന മേൽവിലാസത്തിൽ 1984 ജൂലായ് മാസം 11-ാം തീയതി വൈകുന്നേരം 4 മണിക്കു മുമ്പായി ലഭിക്കേണ്ടതാണ്. വൈകികിട്ടുന്ന ദർഘാസുകൾ സ്വീകരിക്കുന്നതല്ല. അന്നേദിവസം 4.30-ന് കരാറുകാരുടേയോ അവരുടെ അധികൃത ഏജന്റുമാരുടേയോ സാന്നിദ്ധ്യത്തിൽവച്ച് ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | 4/84-85<br>വാഴക്കാട് പഞ്ചായത്തിൽ കുഴിച്ചിട്ടിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിൽ താഴെ വ്യാസമുള്ള മിനിട്ടിൽ 375 ലിറ്റർ ജലം 90 മീ. ഉയരത്തിൽ പമ്പ് ചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പ് സെറ്റ് നൽകി സ്ഥാപിക്കൽ—രൂപ 30,000 | 600 |
| 2 | 5/84-85<br>പള്ളിക്കൽ പഞ്ചായത്തിൽ കുഴിച്ചിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിൽ താഴെ വ്യാസമുള്ള മിനിട്ടിൽ 415 ലിറ്റർ ജലം 100 മീ. ഉയരത്തിൽ പമ്പ് ചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പ് സെറ്റ് നൽകി സ്ഥാപിക്കൽ—രൂപ 35,000 | 700 |
| 3 | 6/84-85<br>പുളിക്കൽ പഞ്ചായത്തിൽ ആൽപറമ്പയിൽ കുഴിച്ചിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിൽ താഴെ വ്യാസമുള്ള മിനിട്ടിൽ 134 ലിറ്റർ ജലം 120 മീ. ഉയരത്തിൽ പമ്പുചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പുസെറ്റ് നൽകി സ്ഥാപിക്കൽ—രൂപ 15,000 | 300 |
| 4 | 7/84-85<br>ചീക്കോട് പഞ്ചായത്തിൽ വാവൂർ എന്ന സ്ഥലത്ത് കുഴിച്ചിട്ടിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്റർ താഴെ വ്യാസമുള്ള മിനിട്ടിൽ 134 ലിറ്റർ ജലം 140 മീറ്റർ ഉയരത്തിൽ പമ്പുചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പുസെറ്റ് നൽകി സ്ഥാപിക്കൽ—രൂപ 15,000 | 300 |
| 5 | 8/84-85<br>കുട്ടിലങ്ങാടി പഞ്ചായത്തിൽ കുഴിച്ചിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിൽ താഴെ വ്യാസമുള്ള മിനിട്ടിൽ 500 ലിറ്റർ ജലം 110 മീറ്റർ ഉയരത്തിൽ പമ്പുചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പ്സെറ്റ് നൽകി സ്ഥാപിക്കൽ – രൂപ 45,000 | 900 |
| 6 | 9/84-85<br>മേലാറ്റൂർ പഞ്ചായത്തിൽ വെങ്ങൂർ എന്ന സ്ഥലത്ത് കുഴിച്ചിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിനു താഴെ വ്യാസമുള്ള മിനിട്ടിൽ 450 ലിറ്റർ ജലം 140 മീറ്റർ ഉയരത്തിൽ പമ്പുചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പുസെറ്റ് നൽകി സ്ഥാപിക്കൽ—രൂപ 50,000 | 1,000 |
| 7 | 10/84-85<br>ഒതുക്കുങ്ങൽ പഞ്ചായത്തിൽ മുലപ്പറമ്പ എന്ന സ്ഥലത്ത് കുഴിച്ചിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിൽ താഴെ വ്യാസമുള്ള മിനിട്ടിൽ 250 ലിറ്റർ ജലം 130 മീ. ഉയരത്തിൽ പമ്പുചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പ് സെറ്റ് നൽകി സ്ഥാപിക്കൽ—രൂപ 25,000 | 500 |
| 8 | 11/84-85<br>മഞ്ചേരി മുനിസിപ്പാലിറ്റിയിൽ നെല്ലിക്കുത്ത് എന്ന സ്ഥലത്ത് കുഴിച്ചിട്ടുള്ള കുഴൽ കിണറിനുവേണ്ടി 140 മി. മീറ്ററിൽ താഴെ വ്യാസമുള്ള മിനിട്ടിൽ 230 ലിറ്റർ ജലം 110 മീറ്റർ ഉയരത്തിൽ പമ്പ് ചെയ്യാൻ ശേഷിയുള്ള സബ്മേഴ്സിബിൾ പമ്പ സെറ്റ് നൽകി സ്ഥാപിക്കൽ – രൂപ 20,000 | 400 |

ദർഘാസ് ഫാറത്തിന്റെ വില—ക്രമനമ്പർ 1, 3, 4 എന്നിവയ്ക്കോരോന്നിനും രൂപ 10+വി. നി.+അ.വി.നി., ക്രമനമ്പർ 2,5, 7, 8 ഇവയ്ക്കോരോന്നിനും രൂപ 15 + വി. നി. + അ. വി.നി., ക്രമനമ്പർ 6-ന് രൂപ 25 +വി. നി. + അ.വി.നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—1 മാസം.

ദർഘാസ് ഫാറങ്ങളും മറ്റു വിശദ വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ഓഫീസ് സമയങ്ങളിൽ 1-7-1984 മുതൽ 11-7-1984-ന് ഉച്ചക്ക് ഒരുമണി വരെ ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ മുഖേനയോ അടച്ച് അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറങ്ങൾ കൈമാറ്റം ചെയ്യാൻ പാടുള്ളതല്ല. ചെക്കുകളോ പോസ്റ്റൽ ഓർഡറുകളോ സ്വീകരിക്കുന്നതല്ല.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ
കാര്യാലയം,
മലപ്പുറം.

(ഒപ്പ്)
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ,
ഇൻചാർജ്ജ്.

## ടെണ്ടർ നോട്ടീസ്

നമ്പർ ഡി1-2087/84(1). 1984 ജൂൺ 15.

കേരള വാട്ടർ ആൻറ് വേസ്റ്റ് വാട്ടർ അതോറിട്ടിയുടെ കോഴിക്കോട് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ കൊടുത്ത പ്രവർത്തികൾക്ക് അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവച്ച ടെണ്ടറുകൾ സ്വീകരിക്കുന്നതും അവസാന ദിവസം കൃത്യം 4.30 മണിക്ക് എക്സിക്യൂട്ടീവ് എഞ്ചിനീയർ തുറക്കുന്നതുമാണ്.

| ടെണ്ടർ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ഫാറത്തിന്റെ വില രൂപ | പ്രവർത്തി തീർക്കേണ്ട കാലാവധി മാസം | ടെണ്ടർ സ്വീകരിക്കുന്ന അവസാന ദിവസം |
|---|---|---|---|---|---|
| 5/84-85 | പരുത്തിപ്പാറ കുഴൽകിണർ ശുദ്ധജല വിതരണ പദ്ധതി—രൂപ 49,000 | 1,000 | 15.90 | 2 | 9-7-1984 4 മണി |
| 6/84-85 | മണാശ്ശേരി കുഴൽക്കിണർ ശുദ്ധജല വിതരണ പദ്ധതി—രൂപ 65,000 | 1,300 | 26.45 | 2 | 10-7-1984 4 മണി |
| 7/84-85 | കൊടുവള്ളി കുഴൽക്കിണർ ശുദ്ധജല വിതരണ പദ്ധതി—രൂപ 64,000 | 1,300 | 26.45 | 2 | 11-7-1984 4 മണി |
| 8/-84-85 | നരിക്കുനി കുഴൽക്കിണർ ശുദ്ധജല വിതരണ പദ്ധതി—രൂപ 77,000 | 1,550 | 26.45 | 2 | 12-7-1984 4 മണി |
| 9/84-85 | കാക്കൂർ കുഴൽക്കിണർ ശുദ്ധജല വിതരണ പദ്ധതി—രൂപ 64,000 | 1,300 | 26.45 | 2 | 13-7-1984 4 മണി. |

ടെണ്ടർ ഫോറങ്ങളും വിശദ വിവരങ്ങളും കോഴിക്കോട് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും ഉച്ചയ്ക്ക് 1 മണി വരെ ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് കാണിക്കാത്ത ആർക്കും തന്നെ യാതൊരു കാരണവശാലും ടെണ്ടർ ഫോറം കൊടുക്കുന്നതല്ല.

ടെണ്ടർ ഫോറം കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. ആവശ്യപ്പെട്ട നിരതദ്രവ്യം അടയ്ക്കാത്ത എല്ലാ ടെണ്ടറുകളും തിരസ്കരിക്കുന്നതാണ്.

ഏതെങ്കിലും ഒരു പ്രവർത്തി ലഭിച്ച കരാറുകാരൻ പ്രസ്തുത പ്രവർത്തിക്ക് എഗ്രിമെൻറ് വെക്കാതെ ഒഴിഞ്ഞു പോകുകയാണെങ്കിൽ ആ കാരണംകൊണ്ട് ആ പ്രവർത്തി വേറെ ഏതെങ്കിലും കരാറുകാരനെ ഏൽപ്പിക്കേണ്ടി വന്നാൽ തൻമൂലം അതോറിററിക്കുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും ഒഴിഞ്ഞു മാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും. മററ് നിബന്ധനകളെല്ലാം പതിവുപോലെ.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ
ആഫീസ്, കേരള വാട്ടർ ആൻറ്
വേസ്ററ് വാട്ടർ അതോറിട്ടി
കോഴിക്കോട് ഡിവിഷൻ.

എ. വി. ആൻറണി,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 3rd July 1984/12th Ashadha 1906 (Saka) [No. 27

## PART III

## Public Works Department

### ദർഘാസ് പരസ്യം

നമ്പർ ഡി.4-6/84. 1984 ജൂൺ 14.

താഴെ പറയുന്ന വേലകൾക്ക് സംസ്ഥാന ഗവർണ്ണർക്കുവേണ്ടി തിരുവനന്തപുരം പൊതുമരാമത്ത് വകുപ്പ് കെട്ടിടങ്ങളും റോഡുകളും വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള പൊതുമരാമത്ത് വകുപ്പ് എ, ബി, സി എന്നീ ക്ലാസുകളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള കരാറുകാരിൽ നിന്നും താഴെ പട്ടികയിൽ പറയുന്ന തീയതികളിൽ വൈകുന്നേരം 4 മണി വരെ വേലയുടെ പേരു വിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്ര വച്ച കവറുകളിൽ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം 4.30-ന് തുറക്കുന്നതാണ്.

നമ്പർ—30/84-85

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—കഴക്കൂട്ടത്ത് സ്ത്രീകൾക്കു വേണ്ടിയുള്ള റീജിയണൽ വൊക്കേഷണൽ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ടിനുവേണ്ടി ഒരു വർക്ക്ഷോപ്പ് ബിൽഡിംഗ് നിർമ്മിക്കുന്നതിലേക്ക്—രൂപ 1,68,792

നിരതദ്രവ്യം—3,400

ദർഘാസ് പ്രമാണ വില—രൂപ 50 + എസ്. ടി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—9-7-1984.

പ്രവർത്തി തീർക്കേണ്ട കാലാവധി—3 മാസം.

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും എക്സിക്യൂട്ടീവ് എഞ്ചിനീയർ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും രാവിലെ 10.30 മുതൽ വൈകുന്നേരം 5 മണിവരെ രേഖാമൂലം അപേക്ഷ നിശ്ചിത വിൽപ്പന നികുതി രൊക്കം ഒടുക്കിയാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. നിരതദ്രവ്യം പൊതുമരാമത്ത് വകുപ്പ് തിരുവനന്തപുരം എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ (കെട്ടിടങ്ങളും റോഡുകളും) പേരിൽ അടച്ച് പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തി ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. നിരതദ്രവ്യം പണമായോ ബാങ്ക് മുഖേനയോ സ്വീകരിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ അധികൃത കരാറുകാർക്കുമാത്രം നൽകുന്നതും കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിക്കുന്ന മറ്റെല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമാണ്.

പൊതുമരാമത്തു വകുപ്പ്
കെട്ടിടങ്ങളും റോഡുകളും
കാര്യാലയം,
തിരുവനന്തപുരം.

ഇ. എൽ. കുമാർ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

### ലേലപരസ്യം

No. A-2-2380/82. 1984 ജൂൺ 4.

കൊല്ലം നാഷണൽ ഹൈവേ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ഓഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

കരുനാഗപ്പള്ളി ടൗണിൽ നാഷണൽ ഹൈവേ അസിസ്റ്റന്റ് എഞ്ചിനീയരുടെ ആഫീസിനു സമീപം ഉള്ള ഷെഡ്ഡിൽ സൂക്ഷിച്ചിരിക്കുന്ന ഒരു കോൾഡ് മിക്സിംഗ് പ്ലാന്റും (Cold mixing plant with Dynamo and other Components) അതു സൂക്ഷിച്ചിരിക്കുന്ന A. C. ഷീറ്റ് മേഞ്ഞ ഷെഡ്ഡും പ്രത്യേകം പ്രത്യേകം ലേലത്തിൽ വിൽക്കാൻ തീരുമാനിച്ചിരിക്കുന്നു. ഈ പ്ലാന്റ് "ഗാഡ്ലിക്" കമ്പനി നിർമ്മിതവും 267/71 എന്നു മിഷ്യൻ നമ്പരുള്ളതും 70015 എന്നു ഇഞ്ചിൻ നമ്പരുള്ളതുമാകുന്നു. ഈ പ്ലാന്റിനോടു കൂടിയുള്ള ഡൈനാമായും മററു സാധന സാമഗ്രികളും ഈ ലേലത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ലേലസാധനങ്ങൾ പരിശോധിക്കേണ്ടവർ പ്രവർത്തി ദിവസങ്ങളിൽ കരുനാഗപ്പള്ളി നാഷണൽ ഹൈവേ അസിസ്റ്റന്റ് ഇഞ്ചിനീയറെ സമീപിക്കേണ്ടതാണ്.

ഈ പ്ലാന്റും ഷെഡ്ഡും 1984 ജൂലൈ മാസം 11-ാം തീയതി പകൽ 11 മണിക്ക് അവ ഇപ്പോൾ കിടക്കുന്ന സ്ഥിതിയിൽ ആ സ്ഥലത്തു വച്ച് അധികാരപ്പെട്ട

ഉദ്യോഗസ്ഥൻ ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേല ദിവസം അവധിയായി വരുകയാണെങ്കിൽ അതിനടുത്ത ദിവസം ലേലം നടത്തുന്നതായിരിക്കും.

ലേലത്തിൽ പങ്കുചേരണമെന്നുള്ളവർ ലേലത്തിന് മുമ്പായി 1,000 (ആയിരം) രൂപ നിരതദ്രവ്യം കെട്ടി വച്ചു ലേലത്തിൽ പങ്കുചേരേണ്ടതാണ്.

കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്നയാളിന്റെ പേർക്ക് യുക്താനുസരണം ലേലം സ്ഥിരപ്പെടുത്തി കൊടുക്കുന്നതാണ്.

കൂടുതൽ തുകയ്ക്ക് വിളിക്കുന്നയാൾ നിലവിലുള്ള വില്പന നികുതികൾ സഹിതം ലേലസംഖ്യ മുഴുവനും ഉടൻ തന്നെ കെട്ടിവയ്ക്കേണ്ടതാകുന്നു.

ഈ ലേലം സ്ഥിരപ്പെടുത്തുന്നതു അധികാരപ്പെട്ട ഉദ്യോഗസ്ഥന്റെ അംഗീകാരത്തിന് വിധേയമായിട്ടായിരിക്കും. ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിച്ചാൽ അന്നു മുതൽ 15 ദിവസത്തിനകം ലേലവസ്തുക്കൾ മുഴുവനും സ്ഥലത്തു നിന്നും നീക്കം ചെയ്യേണ്ടതും ആയതിന് വീഴ്ച വരുത്തിയാൽ ആദ്യ ലേലക്കാരനെ ഒഴിവാക്കി ലേലവസ്തുക്കൾ മുഴുവനും വീണ്ടും ലേലം ചെയ്തു സർക്കാരിന് മുതൽ കൂട്ടുന്നതുമാകുന്നു.

പുനർ ലേലം മുഖാന്തിരം സർക്കാരിനു എന്തെങ്കിലും നഷ്ടം സംഭവിച്ചാൽ ആയത് ആദ്യലേലക്കാരനിൽ നിന്നും നിയമപ്രകാരം ഈടാക്കുന്നതായിരിക്കും.

ഡിപ്പാർട്ടുമെന്റിൽ നിലവിലുള്ള എല്ലാ ലേല വ്യവസ്ഥകളും ഈ ലേലത്തിനും ബാധകമായിരിക്കും.

| | |
|---|---|
| നാഷണൽ ഹൈവേ | (ഒപ്പ്) |
| സബ് ഡിവിഷനാഫീസ്, | അസിസ്റ്റന്റ് |
| കൊല്ലം. | എക്സിക്യൂട്ടീവ് |
| | എഞ്ചിനീയർ. |

---

ദർഘാസ് പരസ്യം

നമ്പർ G1-915/84. 1984 ജൂൺ 13.

താഴെ പറയുന്ന ജോലിക്ക് ഓട്ടോമൊബൈൽ ബോഡി നിർമ്മാതാക്കൾ അല്ലെങ്കിൽ അംഗീകൃത ഓട്ടോമൊബൈൽ വർക്കുഷോപ്പുകാരിൽ നിന്നും ദർഘാസുകൾ ഒരു കവറിലടച്ച് മുദ്രവച്ച് അതിനു മുകളിൽ "സപ്ലൈയിംഗ് ആന്റ് ഫിറ്റിംഗ് വാട്ടർ ടാങ്ക്" എന്നെഴുതി സമർപ്പിക്കാൻ താല്പര്യപ്പെടുന്നു.

ജോലിയുടെ വിവരം

ഡിപ്പാർട്ടുമെന്റ് മുഖാന്തിരം വിതരണം ചെയ്യുന്ന 2 ലോറി ചേസിസുകളിൽ (ഹിന്ദുസ്ഥാൻ T480/425 IMM WBFFC ചേസിസു—ഫ്രണ്ട് ഷോ 5-120 CC ഡീസൽ എഞ്ചിൻ) പമ്പിംഗ് യൂണിറ്റോടു കൂടി വാട്ടർ ടാങ്ക് ഡ്രൈവേഴ്സ് കേബിൻ എന്നിവ പണിയുക.

വിശദ വിവരങ്ങൾ

ദർഘാസ് ഫാറത്തിന്റെ വില—രൂപ 50 + വില്പന നികുതികൾ

നിരതദ്രവ്യം—രൂപ 1,600

ദർഘാസ് വിതരണം ചെയ്യുന്ന അവസാന ദിവസം—10-7-1984 ഉച്ചയ്ക്ക് 1 മണി വരെ

ദർഘാസുകൾ സ്വീകരിക്കുന്ന അവസാന ദിവസം—10-7-1984 വൈകുന്നേരം 4 മണി വരെ

ദർഘാസുകൾ തുറന്ന് പരിശോധിക്കുന്ന ദിവസവും സമയവും — 10-7-1984 വൈകുന്നേരം 4.30 മണിക്ക്

ദർഘാസ് ഫാറം വിൽക്കപ്പെടുന്ന ആഫീസ്—എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസ്, കെ. ഐ. പി, (എൽ. ബി.) ഡിവിഷൻ നമ്പർ-5, കൊല്ലം-2

ദർഘാസുകളെ സംബന്ധിച്ച് മററു എന്തെങ്കിലും വിവരങ്ങൾ അറിയാൻ താല്പര്യമുള്ളവർ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ ആഫീസിൽ പ്രവർത്തി സമയങ്ങളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

| | |
|---|---|
| എക്സിക്യൂട്ടീവ് | ആർ. ശശിധരൻ, |
| എഞ്ചിനീയറാഫീസ്, | എക്സിക്യൂട്ടീവ് |
| കെ. ഐ. പി. (എൽ. ബി.) | എഞ്ചിനീയർ, |
| ഡിവിഷൻ നമ്പർ-5, | (കേരള ഗവർണ്ണർക്കുവേണ്ടി) |
| കൊല്ലം-2. | |

---

ദർഘാസ് പരസ്യം

നമ്പർ 800/A1/84. 1984 ജൂൺ 15.

കേരള പൊതുമരാമത്ത് വകുപ്പ് (ജലസേചനം) ആലപ്പുഴ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവൃത്തികൾക്ക് കേരള പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 13-7-1984 വൈകുന്നേരം 4 മണിവരെ ദർഘാസുകൾ പ്രവൃത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—നാവിഗേഷൻ തോടിന്റെ സംരക്ഷണം— പുന്നമട ബോട്ടു റേയ്സ് ട്രാക്കിന്റെ കരകളുടെ ഉദ്ധാരണപ്പണികൾ—രൂപ 26,000

നിരതദ്രവ്യം—രൂപ 550

ദർഘാസ് പ്രമാണത്തിന്റെ വില — രൂപ 15 + വി. നി.

ജോലി തീർക്കേണ്ട കാലാവധി—15 ദിവസം.

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്ന് 6-7-1984 മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും, പ്രവർത്തി സമയങ്ങളിലും ദർഘാസ് തിയതി ഉച്ചക്ക് 1 മണിവരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ, മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും പ്രവർത്തിയുടെ പേര് വ്യക്തമായി രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായ നിരതദ്രവ്യം അടച്ച രസീത് ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. കേരള പൊതുമരാമത്തു വകുപ്പ്‌ലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

| | |
|---|---|
| പൊതുമരാമത്തുവകുപ്പ്, | |
| (ജലസേചനം) | വി. എം. ജോസഫ്, |
| അസി. എക്സിക്യൂട്ടീവ് | അസിസ്റ്റന്റ് |
| എഞ്ചിനീയറുടെ കാര്യാലയം, | എക്സിക്യൂട്ടീവ് |
| ആലപ്പുഴ. | എഞ്ചിനീയർ. |

---

ടെണ്ടർ നോട്ടീസ് 6/84-85

നമ്പർ D1-646/84. 1984 ജൂൺ 11.

പൊതുമരാമത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ആലപ്പുഴ ഡ്രെഡ്ജ ഡോക്ക് വർക്ക്ഷോപ്പിലേക്ക് 1984-85 കാലയളവിൽ താഴെപ്പറയുന്നവ സപ്ലൈ ചെയ്യുന്നതിന് നിശ്ചിതഫോറത്തിൽ മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

നല്ലയിനം മരക്കരി — 100 ക്വിന്റൽ

ദർഘാസുകൾ അയക്കുന്ന കവറിനു മുകളിൽ "ടെൻഡർ നമ്പർ 6/84-85 മരക്കരി" എന്ന് കാണിച്ചിരിക്കണം.

- ദർഘാസുകൾ സമർപ്പിക്കേണ്ട അവസാന തീയതിയും സമയവും — 10-7-1984 പകൽ 2.30 മണി.
- ദർഘാസുകൾ പൊളിക്കുന്ന തീയതിയും സമയവും—10-7-1984 പകൽ 3 മണി.
- ദർഘാസ് ഫോറത്തിന്റെ വില — രൂപ 5 + നികുതികൾ
- നിരതദ്രവ്യം—രൂപ 200
- ദർഘാസ് ഫോറം വിൽക്കുന്ന അവസാന തീയതി—9-7-1984 പകൽ 5 മണി
- ദർഘാസ് ഫോറം കിട്ടുന്നതും പൂരിപ്പിച്ച് അയക്കേണ്ടതുമായ വിലാസം — എക്സിക്യൂട്ടീവ് എഞ്ചിനീയർ, മെക്കാനിക്കൽ ഡിവിഷൻ, ആലപ്പുഴ-688013

കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നും പ്രവൃത്തി ദിവസങ്ങളിൽ അറിയാവുന്നതാണ്.

മെക്കാനിക്കൽ ഡിവിഷൻ,
ആലപ്പുഴ.

(ഒപ്പ്)
എക്സി. എഞ്ചിനീയർ.

---

## പരസ്യം

No. A12/269/83. 1984 ജൂൺ 20.

റാന്നി ബി ആന്റ് ആർ സബ് ഡിവിഷനിൽപ്പെട്ട വെച്ചൂച്ചിറ മുക്കൂട്ടുതറ റോഡിന്റെ പുനരുദ്ധാരണ പണികൾ നടത്തുന്നതിലേക്ക് ആ റോഡിൽ മുക്കൂട്ടുതറ കവല മുതൽ ചാത്തന്തറ വരെയുള്ള റോഡിൽ കൂടിയുള്ള വാഹന ഗതാഗതം 25-6-1984 മുതൽ ഇനി അറിയിപ്പ് ഉണ്ടാകുന്നതുവരെ നിരോധിച്ചിരിക്കുന്നു. ആ കാലയളവിൽ വാഹനങ്ങൾ തലയണതടം വഴി പോകേണ്ടതാണ്.

എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ
(കെട്ടിടങ്ങളും നിരത്തുകളും
വിഭാഗം) കാര്യാലയം,
പത്തനംതിട്ട.

(ഒപ്പ്)
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി12/584/83. 1984 മെയ് 30.

താഴെ പറയുന്ന ഇലക്ട്രിക്കൽ പണികൾക്ക് സംസ്ഥാന ഗവർണ്ണർക്കു വേണ്ടി പത്തനംതിട്ട പൊതുമരാമത്തുവകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, പൊതുമരാമത്തു വകുപ്പിലെ അംഗീകൃത ഇലക്ട്രിക്കൽ കരാറുകാരിൽ നിന്നും (ക്ലാസ് എ, ബി, സി) 11-7-1984 16.00 മണിയ്ക്കകം കിട്ടത്തക്കവിധം വേലയുടെ പേർ വിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നമ്പർ—15/ഇഇപി/84-85.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും — മണിയാർ കെ. എ. പി. ക്യാമ്പിലെ ഇലക്ട്രിക്കൽ ഇൻസ്റ്റലേഷനുകളുടെ അററകുററപ്പണികൾ ചെയ്യുക—രൂപ 8,526

നിരതദ്രവ്യം—രൂപ 200

ദർഘാസ് പത്രികയുടെ വില—രൂപ 10+വി.നി.

പണി തീർക്കേണ്ടുന്ന കാലാവധി—30 ദിവസം.

നിർദ്ദിഷ്ട ജോലികൾ നിശ്ചിത സമയപരിധിക്കുള്ളിൽ ചെയ്തു തീർക്കേണ്ടതാണ്. ദർഘാസ് പ്രമാണങ്ങൾ എക്സിക്യൂട്ടീവ് എൻജിനിയർ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം 13.00 മണി വരെയും അതിനുമുമ്പുള്ള 5 പ്രവൃത്തി ദിവസങ്ങളിലും ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ ആവശ്യപ്പെട്ടുകൊണ്ടുള്ള അപേക്ഷകൾ എഴുതി സമർപ്പിക്കേണ്ടതും, നിശ്ചിത വില വിൽപ്പന നികുതി അടക്കം അടച്ച് (വില മടക്കി കൊടുക്കുന്നതല്ല) വാങ്ങേണ്ടതുമാണ്. ദർഘാസുകൾ നിശ്ചിത ദിവസം 16.00 മണി വരെ സ്വീകരിക്കുന്നതും അന്നേ ദിവസം എക്സിക്യൂട്ടീവ് എഞ്ചിനീയറോ അധികാരപ്പെടുത്തിയ ആളോ 16.30 മണിക്ക് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്. ദർഘാസുകൾ സ്ഥിരപ്പെടുത്തുന്നതിനുള്ള കാലാവധി 4 മാസം ആയിരിക്കുന്നതുമാണ്.

വകുപ്പിൽ നിലവിലുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിന് ബാധകമാണ്. ദർഘാസ് പ്രമാണങ്ങൾ അംഗീകൃത കരാറുകാർക്കുമാത്രം നൽകുന്നതും ആയത് കൈമാററം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. നിരതദ്രവ്യം പത്തനംതിട്ട എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേരിൽ അടച്ച് ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയർ
കാര്യാലയം, (കെട്ടിടങ്ങളും
റോഡുകളും വിഭാഗം)
പത്തനംതിട്ട.

കെ. ജെ. മാത്യു,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## ലേലപരസ്യം

(1)

No. A1-897/81. 1984 മെയ് 20.

കല്ലട ജലസേചന പദ്ധതിയുടെ 18-ാം നമ്പർ സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പരസ്യപ്പെടുത്തുന്നത്.

കല്ലട ജലസേചന പദ്ധതിയുടെ താഴെപ്പറയുന്ന പണികൾക്ക് ഡിപ്പാർട്ടുമെന്റിൽ നിന്നും കൊടുത്ത സിമന്റിന്റെ കാലിച്ചാക്കുകളും ടി പണിസ്ഥലത്തു നിന്നും വെട്ടിമാററിയ വൃക്ഷങ്ങളുടെ കുററികളും 10-7-1984-ൽ 11 മണിക്ക് സബ്ഡിവിഷൻ ഓഫീസ് പരിസരത്തുവച്ച് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്.

| | Dn. SR No. | കാലി ചാക്കിന്റെ എണ്ണം | കുററികളുടെ ഇന വിവരം | വർക്കിന്റെ പേര് | നിരതദ്രവ്യം രൂപ |
|---|---|---|---|---|---|
| 1 | 87/ 83-84 | 3191 | തെങ്ങും പനയും ഒഴികെയുള്ള മരങ്ങളുടെ കുററികൾ 312 | പുഴിക്കാട്ടു ഡിസ്ട്രിബ്യൂട്ടറി ch: OM-1620M | 125 |
| 2 | 89/ 83-84 | 3505 | തെങ്ങിന്റെയും പനയുടെയും കുററികൾ 332 | കടയ്ക്കാട് ഡിസ്ട്രിബ്യൂട്ടറി 5980 മീ. മുതൽ 6978 മീററർ | 135 |

ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലത്തിൽ നേരിട്ട് ഹാജരാകേണ്ടതുമാണ്.

കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലം ഉറപ്പിക്കുന്നതും ടിയാൻ ലേലസംഖ്യയും അതിൻമേലുള്ള വിൽപ്പന നികുതിയും അപ്പോൾ തന്നെ അടച്ചു രസീതു വാങ്ങേണ്ടതുമാണ്. ആയതിനാൽ വീഴ്ച വരുന്നപക്ഷം ടി നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും അപ്പോൾ തന്നെ പുനർലേലം ചെയ്യുന്നതുമാണ്.

കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിൽ അറിയാവുന്നതാണ്. ഈ ഡിപ്പാർട്ടുമെന്റിൽ നിലവിലുള്ള എല്ലാ ലേല വ്യവസ്ഥകളും ഈ ലേലത്തിനും ബാധകമാണ്. ലേല ദിവസം അവധിയായി പ്രഖ്യാപിച്ചാൽ പിന്നീടൊരറിയിപ്പുകൂടാതെ തന്നെ അടുത്ത പ്രവർത്തി ദിവസം കൃത്യസമയത്ത് കൃത്യസ്ഥലത്തുവച്ച് ലേലം നടത്തുന്നതാണ്.

(2)

A1-897/81. 1984 മെയ് 28.

കല്ലട ജലസേചന പദ്ധതിയുടെ 18-ാം നമ്പർ സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പരസ്യപ്പെടുത്തുന്നത്.

കല്ലട ജലസേചനപദ്ധതിയുടെ താഴെ പറയുന്ന പണികൾക്ക് ഡിപ്പാർട്ടുമെന്റിൽനിന്നും കൊടുത്ത സിമെന്റിന്റെ കാലിചാക്കുകൾ 10-7-1984-ൽ 11 മണിക്ക് സബ്ഡിവിഷൻ ഓഫീസ് പരിസരത്തുവച്ച് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പരസ്യമായി ലേലം ചെയ്തുകൊടുക്കുന്നതാണ്.

| Dn. SR. No. | കാലി ചാക്കിന്റെ എണ്ണം | വർക്കിന്റെ പേര് | നിരത ദ്രവ്യം രൂപ |
|---|---|---|---|
| 33/83-84 | 3393 | KIP (R.B.C.) Formation of P.B.C. Part IV ch: 12940-14040 m. | 130 |
| 90/83-84 | 3226 | do. | 125 |

ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം രൂപ നിരതദ്രവ്യം കെട്ടിവെയ്ക്കേണ്ടതും ലേലത്തിൽ നേരിട്ടു ഹാജരാകേണ്ടതുമാണ്.

കൂടുതൽ തുകക്ക് ലേലം കൊള്ളുന്ന ആളിന്റെ പേരിൽ ലേലം തൽക്കാലം ഉറപ്പിക്കുന്നതും ടിയാൻ ലേല സംഖ്യയും അതിൻമേലുള്ള വിൽപ്പന നികുതിയും അപ്പോൾ തന്നെ അടച്ചു രസീതു വാങ്ങേണ്ടതുമാണ്. ആയതിനാൽ വീഴ്ചവരുത്തുന്നപക്ഷം ടി നിരതദ്രവ്യം സർക്കാരിലേക്ക് മുതൽകൂട്ടുന്നതും അപ്പോൾതന്നെ പുനർ ലേലം ചെയ്യുന്നതുമാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിൽ അറിയാവുന്നതാണ്. ഈ ഡിപ്പാർട്ടുമെന്റിൽ നിലവിലുള്ള എല്ലാ ലേല വ്യവസ്ഥകളും ഈ ലേലത്തിനും ബാധകമാണ്. ലേല ദിവസം അവധിയായി പ്രഖ്യാപിച്ചാൽ പിന്നീടൊരറിയിപ്പു കൂടാതെ തന്നെ അടുത്ത പ്രവർത്തി ദിവസം കൃത്യസമയത്ത് കൃത്യസ്ഥലത്തുവച്ച് ലേലം നടത്തുന്നതാണ്.

അസി. എക്സി. എഞ്ചിനീയറുടെ ആഫീസ്, കെ. ഐ. പി. ആർ. ബി. സബ് ഡിവിഷൻ 18, പന്തളം.

(ഒപ്പ്)
അസി. എക്സി. എൻജിനീയർ.

## സംക്ഷിപ്ത ദർഘാസ് പരസ്യം

No. DBSTN. 83/84. 1984 ജൂൺ 13.

നെടുങ്കണ്ടം പൊതുമരാമത്ത് വകുപ്പ് (റോഡുകളും കെട്ടിടങ്ങളും) അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള ക്ലാസ് എ, ബി, സി, ഡി എന്നീ കരാറുകാരിൽ നിന്നും 1984 ജൂലൈ മാസം 11-ാം തീയതി വൈകുന്നേരം 4 മണി വരെ മൽസര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 1984 ജൂലൈ മാസം 11-ാം തീയതി വൈകിട്ട് 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | കല്ലാർ ഗവൺമെന്റ് ഡിസ്പെൻസറിയുടെ പ്രത്യേക അററകുററ പണികൾ (പുനർ ദർഘാസ്)—രൂപ 6,000 | 150 |
| 2 | ടി ടി ഡിസ്പെൻസറിയുടെ വാർഷിക അററകുററപണികൾ (പുനർ ദർഘാസ്)—രൂപ 7,000 | 150 |
| 3 | പുപ്പാറ ബോഡിമെട്ട് റോഡിൽ 2, 3. കി. മീററുകളിലെ റിപ്പയറിംഗ്—രൂപ 12.500 | 250 |
| 4 | ടി റോഡിൽ 11-ാം കി. മീ. ഇടിഞ്ഞു വീണ മണ്ണ് നീക്കം ചെയ്യൽ—രൂപ 39,000 | 800 |

ദർഘാസ് പ്രമാണത്തിന്റെ വില—ക്രമനമ്പർ ഒന്നുമുതൽ മൂന്നു വരെ 10+എസ്. ററി. യും ക്രമനമ്പർ നാലിന് 20+എസ്. ററി. യും

കാലാവധി—ക്രമനമ്പർ ഒന്നിനും രണ്ടിനും രണ്ട് ആഴ്ചയും, ക്രമനമ്പർ മൂന്നിനും നാലിനും 1 മാസം വീതവും

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും 5-7-1984 മുതൽ 10-7-1984 വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും 11-7-1984-ൽ ഉച്ചക്ക് 1 മണി വരെയും, ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ, മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിന്റെ വില ഒരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അന്യോന്യം കൈമാററം പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്തുവകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ് (നിരത്തു കെട്ടിട വിഭാഗം), നെടുങ്കണ്ടം.

തോമസ് ജോസഫ്,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 2/84. 1984 ജൂൺ 16.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, പൊതുമരാമത്തു വകുപ്പ് (റോഡ് കെട്ടിട വിഭാഗം) താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത

കരാറുകാരിൽ നിന്നും (ഡി ക്ലാസിനു മുകളിൽ) മുദ്ര വച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ സന്നിഹിതരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേര്—പുനലൂർ ഗവൺമെന്റ് ആശുപത്രിയുടെ പ്രത്യേക അററകുററപ്പണികൾ—

അടങ്കൽ തുക—രൂപ 36,000
നിരതദ്രവ്യം—രൂപ 750
ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 15 + വി. നി.
വേലയുടെ കാലാവധി—2 മാസം.
ദർഘാസ് തീയതി—7-7-1984

ദർഘാസ് ഫാറങ്ങളും മററു വിശദവിവരങ്ങളും താഴെ ഒപ്പിട്ടിരിക്കുന്ന ഓഫീസറുടെ ആഫീസിൽ നിന്ന് 6-7-1984 മുതൽ ദർഘാസ് ദിവസം ഉച്ചക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ, മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാർക്ക് അവരവരുടെ രജിസ്ട്രേഷൻകാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ലഭിക്കുകയുള്ളൂ. ദർഘാസ് ഫോറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. ദർഘാസ് ഫോറങ്ങൾ കരാറുകാർ കൈമാററുവാൻ പാടുള്ളതല്ല.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, പൊതുമരാമത്തു വകുപ്പ് (റോഡ് കെട്ടിട വിഭാഗം) കോതമംഗലം.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 280/84. 1984 ജൂൺ 11.

കേരള ഗവർണ്ണർക്കുവേണ്ടി മൂവാററുപുഴ മൈനർ ഇറിഗേഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള എ, ബി, സി കാറ്റഗറികളിൽപ്പെട്ട അംഗീകൃത കരാറുകാരിൽ നിന്നും 11-7-1984 4 മണിവരെ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ടെണ്ടർ നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 6/84-85<br>എം. ഐ. ക്ലാസ് 2 തിരുമാറാടി വില്ലേജിൽ സർവെ നമ്പർ 753/1-ൽ ജലസേചനത്തിനുള്ള ഒരു കുളം നിർമ്മിക്കുന്നതിന്—രൂപ 21,590 | 450 |
| 2 | 7/84-85<br>രാമമംഗലം നമ്പർ 4 എൽ. ഐ. സ്കീമിലെ മെയിൻ കനാലിന്റെ സത്വര അററകുററപണികൾ—രൂപ 17,809 | 400 |

ദർഘാസ് ഫോറത്തിന്റെ വില—ഓരോന്നിനും രൂപ 10+ എസ്. ടി.

പണി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് മൂന്നു മാസം, ക്രമനമ്പർ 2-ന് ഒരു മാസം.

ദർഘാസ് ഫാറങ്ങളും മററു വിശദവിവരങ്ങളും ദർഘാസ് ദിവസത്തിന് ഏഴു ദിവസം മുമ്പു മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെ മൂവാററുപുഴ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും ആഫീസ് സമയങ്ങളിൽ ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണി ആർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

എ, ബി, സി എന്നീ വിഭാഗത്തിൽപ്പെട്ട അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ലഭിക്കുകയുള്ളൂ. ദർഘാസ് ഫാറത്തിന്റെ വില യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. ദർഘാസ് ഫാറങ്ങൾ കരാറുകാർ കൈമാററാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്കരിക്കുന്നതായിരിക്കും. കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസുകൾക്കും ബാധകമായിരിക്കും.

അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസ്, മൂവാററുപുഴ.

എസ്. ശശിധരൻ,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ A. 1240/84. 1984 ജൂൺ 15.

കേരള ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (ബി ആന്റ് ആർ) സബ് ഡിവിഷൻ ആലുവ, താഴെ പറയുന്ന പ്രവൃത്തികൾക്ക് അദ്ദേഹത്തിന്റെ കാര്യാലയത്തിൽ നിന്നും 5-7-1984 വൈകുന്നേരം നാലു മണിവരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേദിവസം വൈകുന്നേരം 4.30-ന് അസി. എക്സി. എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | എടപ്പിള്ളി-മൂവാററുപുഴ റോഡിൽ 8-ഉം 11-ഉം കിലോമീററിലെ അടിയന്തിര അററകുററപണികൾ—രൂപ 28,069 | 600 |
| 2 | അകപ്പറമ്പ് ഗവൺമെന്റ് ലോവർ പ്രൈമറി സ്കൂളിലെ അടിയന്തിര അററകുററപ്പണികൾ—രൂപ 10,409 | 250 |
| 3 | പ്രാഥമികാരോഗ്യകേന്ദ്രം—അങ്കമാലി കക്കൂസോടുകൂടിയ കുളിമുറിയും സെപ്റ്റിക് ടാങ്ക് നിർമ്മാണവും—രൂപ 13,696 | 300 |

ദർഘാസ് പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 10+ വി. നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 45 ദിവസം, ക്രമനമ്പർ 2-ന് 30 ദിവസം, ക്രമനമ്പർ 3-ന് 40 ദിവസം.

ദർഘാസ് പ്രമാണങ്ങളും മററു വിശദവിവരങ്ങളും അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണി വരെ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിന്റെ വില അടച്ചാൽ യാതൊരു കാരണവശാലും മടക്കി ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

ബി ആൻറ് ആർ
സബ് ഡിവിഷൻ
ആഫീസ്,
ആലുവ.

ടി. എ. അബ്ദുള്ള,
അസിസ്റ്റൻറ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

സി4-1270/82. 1984 ജൂൺ 3.

അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കെട്ടിടങ്ങളും നിരത്തുകളും മട്ടാഞ്ചേരി സബ് ഡിവിഷൻ കേരളാ ഗവർണ്ണർക്കു വേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്ത മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 10-7-1984-നു ഉച്ചകഴിഞ്ഞ് 4 മണിവരെ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30-ന് തുറക്കുന്നതുമാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | എടക്കൊച്ചി ഹൈസ്ക്കൂളിന്റെ വാർഷിക അററകുററ പണികൾ—(1984-85) രൂപ 13,448 | 300 |
| 2 | പുത്തൻതോടു ഹൈസ്ക്കൂളിന്റെ വാർഷിക അററകുററ പണികൾ (1984-85)—രൂപ 15,471 | 350 |
| 3 | പനയപ്പള്ളി ഹൈസ്ക്കൂളിന്റെ പ്രത്യേക അററകുററ പണികൾ—രൂപ 10,000 | 200 |
| 4 | നെട്ടൂർ പി. എച്ച്. സെൻററിന്റെ പ്രത്യേക അററകുററ പണികൾ—രൂപ 7,600 | 200 |
| 5 | പബ്ലിക്ക് ഓഫീസ് ഞാറക്കലിന്റെ പ്രത്യേക അററകുററ പണികൾ (പുനർദർഘാസ്)—രൂപ 15,289 | 350 |

ദർഘാസ് പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 10+വി.നി.

ജോലി തീർക്കേണ്ട കാലാവധി—1 മാസം

കരാറുകാരന്റെ വിഭാഗം—എല്ലാം വിഭാഗവും

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും രാവിലെ 10 മണി മുതൽ 5 മണി വരെ എല്ലാ പ്രവർത്തി ദിവസവും 30-6-1984 മുതൽ 10-7-1984 ഉച്ചക്ക് 1 മണിവരെ എഴുതിയ അപേക്ഷയും ദർഘാസിന് ആവശ്യമായ വില (തിരിച്ചു നൽകപ്പെടാത്തത്) രൂപയോ മണി ഓർഡറായോ നൽകിയാൽ കൊടുക്കുന്നതാണ്. മററു വ്യവസ്ഥകളെല്ലാം പൊതുമരാമത്ത് വകുപ്പിൽ പ്രാബല്യത്തിൽ ഉള്ളതു തന്നെയാണ്. ദർഘാസ് പ്രമാണം പൊതുമരാമത്തു വകുപ്പിൽ രജിസ്ട്രേഷനുള്ള കരാറുകാർക്കു മാത്രമെ നൽകുകയുള്ളു, ഇത് മററ് വ്യക്തികൾക്ക് കൈമാററം ചെയ്യുവാൻ പാടുള്ളതല്ല.

അസിസ്റ്റൻറ്
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ
കാര്യാലയം,
മട്ടാഞ്ചേരി.

തോമസ് ചാക്കോ,
അസിസ്റ്റൻറ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

ടെണ്ടർ നമ്പർ 4/84-85. 1984 ജൂൺ 6.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, ഇടമലയാർ ജലസേചനപദ്ധതി, അങ്കമാലി താഴെ പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച പ്രത്യേകം കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അദ്ദേഹത്തിന്റെ കാര്യാലയത്തിൽ സ്വീകരിക്കുന്ന അവസാന തീയതി 17-7-1984 വൈകുന്നേരം 4 മണി വരെ ആയിരിക്കും. അന്നേ ദിവസം വൈകിട്ട് 4.30 മണിക്ക് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയിട്ടുള്ള മററു ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ വെച്ച് ദർഘാസുകൾ തുറന്നു പരിശോധിക്കുന്നതാണ്. ഏതെങ്കിലും കാരണവശാൽ നിശ്ചിത ദിവസം പൊതു അവധിയായാൽ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയം വരെ ദർഘാസുകൾ സ്വീകരിക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യ |
|---|---|---|
| 1 | ഐ. ഐ. പി. മെയിൻ കനാലിന്റെ 19000 മീററർ ചെയിനേജിൽ വാഹന ഗതാഗതത്തിനുതകുന്ന പാലം പണിയുന്നതിന്—രൂപ 3,25,000 | 6,50) |
| 2 | ഐ. ഐ. പി. തുണ്ടം മുതൽ തുണ്ടത്തിൽ തോടുവരെയുള്ള ഫോറസ്ററ് റോഡിന്റെ ചെയിനേജ് 0 മുതൽ 2000 മീററർ വരെ റിമെററലിംഗ് ഉൾപ്പെടെ സെമി ഗ്രൗട്ടിംഗ് ചെയ്യുന്നതിന്—രൂപ 343,019 | 6,900 |

ദർഘാസ് പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 50+ എസ്. ററി.

പണി തീർക്കേണ്ട കാലാവധി—6 മാസം

കരാറുകാരന്റെ രജിസ്ട്രേഷൻ—ക്ലാസ് ബിയും അതിനു മുകളിലുള്ള ക്ലാസുകളും

ദർഘാസ് പ്രമാണങ്ങളും ബന്ധപ്പെട്ട മററു വിശദ വിവരങ്ങളും എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവൃത്തി ദിവസങ്ങളിലും (പ്രവർത്തി സമയങ്ങളിൽ) ദർഘാസ് ദിവസം പകൽ (ഉച്ചയ്ക്ക്) 1 മണി വരെയും ദർഘാസ് ഫാറത്തിന്റെ നിശ്ചിത വിലയും വിൽപ്പന നികുതിയും അടക്കം രൊക്കം പണമായോ, മണിഓർഡറായോ അടച്ച് രേഖാമൂലമായി അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറത്തിന്റെ വിലയിനത്തിലേക്ക് അടച്ച തുക ഒരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല.

ഒരു കരാറുകാരൻ വാങ്ങിയിട്ടുള്ള ടെൻഡർ ഫാറം മറ്റൊരു കരാറുകാരന് കൈമാറ്റം ചെയ്യുവാൻ പാടില്ലാത്തതാകുന്നു. ടെൻഡർ ഫാറങ്ങൾ പൊതുമരാമത്തു വകുപ്പിൽ രജിസ്ട്രേഷനുള്ള കരാറുകാർക്ക് മാത്രമേ ലഭിക്കുകയുള്ളൂ. കേരള പൊതുമരാമത്തു വകുപ്പിൽ നിലവിലുള്ള ടെൻഡറിനെ സംബന്ധിച്ച മറ്റെല്ലാ വ്യവസ്ഥകളും ഈ ടെൻഡറിനും ബാധകമായിരിക്കുന്നതാണ്.

ഇടമലയാർ ജലസേചന പദ്ധതി, എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, അങ്കമാലി.

വർഗീസ് സി. പോൾ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെൻഡർ പരസ്യം

നമ്പർ ഡി. ബി. 1037/84. 1984 ജൂൺ 11.

കേരള ഗവർണ്ണർക്കുവേണ്ടി പൊതുമരാമത്ത് വകുപ്പ് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (ബി. ആന്റ് ആർ.) സബ്ഡിവിഷൻ ഇരിങ്ങാലക്കുട താഴെ പറയുന്ന പ്രവൃത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 11-7-1984 വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽനിന്നും സീലുവച്ച ടെൻഡർ സ്വഭാവമുള്ള ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം കൃത്യം 4.30-ന് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റ് ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | തൊമ്മാന റോഡിൽ 2 കി. മീ. മുതൽ 7 കി.മീ. വരെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 15,123 | 350 |
| 2 | തൊമ്മാന റോഡിൽ 8 കി. മീ. മുതൽ 13 കി. മീ. വരെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 16,512 | 350 |
| 3 | ആനന്ദപുരം നെല്ലായി റോഡിൽ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 15,608 | 350 |
| 4 | താണിശ്ശേരി കാഞ്ഞിര റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 12,884 | 300 |
| 5 | കോണിപുലം റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 17,710 | 400 |
| 6 | പറയൻകടവു റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 12,383 | 300 |
| 7 | കിഴുത്താനി കാറളം റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 10,884 | 250 |
| 8 | കാട്ടൂർ കരാഞ്ചിറ റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 5,245 | 150 |
| 9 | പൊറത്തിശ്ശേരി റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 6,982 | 150 |
| 10 | കാട്ടൂർ കാറളം റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 6,519 | 150 |
| 11 | ഇരിങ്ങാലക്കുട സർക്കാർ ആശുപത്രിയിൽ ഓപ്പറേഷൻ തീയറ്റർ പണിയൽ—രൂപ 21,233 | 450 |
| 12 | ചാലക്കുടി മാള റോഡിലെ 1984-85-ലേക്കുള്ള വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 8,360 | 200 |

ടെൻഡർ ഫാറത്തിന്റെ വില — ഓരോന്നിനും രൂപ 10 + കൂടാതെ സെയിൽസ് ടാക്സ്.

കരാറുകാരുടെ ക്ലാസ്—ക്രമ നമ്പർ 11-ന് സി ക്ലാസ്സ് മുതലും മറ്റുള്ളവയ്ക്ക് ഡി ക്ലാസ്സ് മുതലും.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 11-ന് 2 മാസം. മറ്റുള്ളവയ്ക്ക് 28-2-1985

ടെൻഡർ ഫാറങ്ങളും മറ്റു വിവരങ്ങളും അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും ഒരാഴ്ച മുമ്പ് മുതൽ ടെൻഡർ ദിവസം ഉച്ചക്ക് 1 മണിവരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില രൊക്കമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിക്കുന്നപക്ഷം ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാരൻ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ കിട്ടുകയുള്ളൂ.

ടെൻഡർ ഫാറങ്ങൾ കരാറുകാരൻ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരത ദ്രവ്യം കെട്ടിവെക്കാത്ത എല്ലാ ടെൻഡറുകളും നിരസിക്കപ്പെടുന്നതായിരിക്കും. കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആഫീസ്, ബി. ആന്റ് ആർ, സബ് ഡിവിഷൻ, ഇരിങ്ങാലക്കുട.

കെ. കെ. സുഗതൻ,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെൻഡർ തീയതി നീട്ടൽ പരസ്യം

നമ്പർ ഡി. 2/6604/82. 1984 ഏപ്രിൽ 28.

തൃശ്ശൂർ ജലസേചന വിഭാഗം മദ്ധ്യ മേഖലാ സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ 14-3-1984-ലെ നമ്പർ ഡി2/6604/82 ആയി പരസ്യപ്പെടുത്തിയ പണിക്ക് ടെൻഡറുകൾ സ്വീകരിക്കുന്ന അവസാന തീയതി 12-7-1984 ഉച്ച തിരിഞ്ഞ് 4 മണിവരെയായി നീട്ടിയിരിക്കുന്നു. ടെൻഡറുകൾ അന്നേ ദിവസം 4.30 മണിക്ക് തുറക്കുന്നതാണ്. ടെൻഡർ പ്രമാണങ്ങളും മറ്റു വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ടെൻഡർ തീയതിയ്ക്കു ഒരാഴ്ച മുമ്പു മുതൽ 12-7-1984 ഉച്ചക്ക് 1 മണി വരെയും തൃശ്ശൂർ ഇറിഗേഷൻ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും 11-7-1984 പകൽ 4 മണിവരെയും ലഭിക്കുന്നതാണ്.

ടെൻഡർ സംബന്ധമായ മറ്റു നിബന്ധനകൾക്ക് മാറ്റമില്ല.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ കാര്യാലയം, ജലസേചനവിഭാഗം, മദ്ധ്യമേഖലാ തൃശ്ശൂർ.

രാമറാം,
സൂപ്രണ്ടിംഗ് എഞ്ചിനീയർ മദ്ധ്യ മേഖലാ ജലസേചന വിഭാഗം, തൃശ്ശൂർ.
(കേരള ഗവർണ്ണർക്കുവേണ്ടി)

ലഘു ടെൻഡർ പരസ്യം

നമ്പർ ടി.എസ്/ 84. 1984 ജൂൺ 18.

പാലക്കാട് കെട്ടിടങ്ങളും, റോഡുകളും വിഭാഗം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്ത് വകുപ്പിൽ ഡി ക്ലാസ് ആയും അതിനു മുകളിലും രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 10-7-1984 വൈകുന്നേരം നാലുമണി വരെ മൽസര സ്വഭാവമുള്ള ടെൻഡറുകൾ പ്രവർത്തിയുടെ പേർ എഴുതി മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ ടെൻഡറു ദിവസം തന്നെ 4.30-ന് തുറക്കുന്നതാണ്.

| നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | പ്രാഥമികാരോഗ്യകേന്ദ്രം കോങ്ങാട് പ്രത്യേക അററകുററപണികൾ — രൂപ 7,500 | 150 |
| 2 | പൊതുമരാമത്തു റോഡുകളും കെട്ടിടങ്ങളും വിഭാഗം പാലക്കാട് സബ് ഡിവിഷൻ പമ്പ് ഹൗസ് നിർമ്മാണം—രൂപ 8,000 | 200 |

ടെൻഡർ പ്രമാണ വില—ഓരോന്നിനും രൂപ 10+വി.നി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—[illegible] മാസം

ടെൻഡർ പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും ടെൻഡർ ദിവസം ഉച്ചയ്ക്ക് 1 മണിവരെയും ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ, മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിനുവേണ്ടി അടച്ചതുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

കെട്ടിടങ്ങളും റോഡുകളും വിഭാഗം, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്, പാലക്കാട്.

എൻ. കെ. കമാലുദ്ദീൻ,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ടെൻഡർ പരസ്യം

നമ്പർ ടി. എൻ. 3/84-85 1984 ജൂൺ 14.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ ബി. ആന്റ് ആർ. സബ് ഡിവിഷൻ ചിററൂർ കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവൃത്തികൾക്ക് 9-7-1984 വൈകുന്നേരം 4 മണിവരെ കേരളാ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മൽസരസ്വഭാവമുള്ള ടെൻഡറുകൾ പ്രവൃത്തിയുടെ പേര് ആലേഖനം ചെയ്ത് മുദ്ര വച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ അന്നേദിവസം വൈകുന്നേരം 4.30 മണിക്ക് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—നെൻമാറ ഗവൺമെന്റ് ആശുപത്രിയിലെ അടുക്കള കെട്ടിടം പുതുക്കി പണിയാൻ—രൂപ 21,491

നിരതദ്രവ്യം—രൂപ 450

ടെൻഡർ പ്രമാണത്തിന്റെ വില—രൂപ 15+വി.നി.

കരാറുകാരുടെ വിഭാഗം— സി യും ഡി ക്കു മുകളിലും.

പ്രവൃത്തി തീർക്കേണ്ട കാലാവധി—രണ്ടു മാസം.

ടെൻഡർ പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പു വെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ടെൻഡർ ദിവസം ഉച്ചയ്ക്ക് ഒരു മണിവരെ ടെൻഡർ പ്രമാണങ്ങളുടെ വില രൊക്കം പണമായോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണങ്ങളുടെ വില അടച്ചാൽ യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാററം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. ആവശ്യമായ നിരതദ്രവ്യം കൂടാതെയുള്ള ടെൻഡറുകൾ നിരസിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുമരാമത്ത് വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

ബി. ആന്റ് ആർ. സബ് ഡിവിഷൻ ചിററൂർ, പാലക്കാട്.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

ടെൻഡർ പരസ്യം

നമ്പർ ടി. എൻ. 19/84. 1984 ജൂൺ 16.

കേരളാ ഗവർണ്ണർക്കുവേണ്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ ബി. ആന്റ്. ആർ. സബ് ഡിവിഷൻ താഴെപ്പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള കരാറുകാരിൽ നിന്ന് 13-7-1984 വൈകുന്നേരം 4 മണിവരെ സിലുവച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | പ്രത്യേക അററകുററപണികൾ സി.പി.റോഡിൽ കി. മീ. 30-നും 31-നും ഇടയിലുള്ള കലുങ്കിന് നീളം കൂട്ടലും മററു സംരക്ഷണ ജോലികളും—രൂപ 35,000 | 700 |
| 2 | തൃക്കണ്ടിയൂർ ജി. എൽ. പി. സ്കൂളിന്റെ പ്രത്യേക അററകുററ പണികൾ—രൂപ 6,000 | 150 |

ടെൻഡർ ഫോറത്തിന്റെവില—ക്രമനമ്പർ ഒന്നിന് രൂപ 15+വി. നി. യും ക്രമനമ്പർ രണ്ടിന് രൂപ 10+വി. നി. യും.

പ്രവൃത്തി തീർക്കേണ്ട കാലാവധി—1 മാസം

ടെൻഡർ ഫോറങ്ങളും മററു വിവരങ്ങളും അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (ബി. ആന്റ് ആർ.) ആഫീസിൽ നിന്നും ഏഴു ദിവസം മുൻപു മുതൽ ടെൻഡർ ദിവസം ഉച്ചക്ക് ഒരു മണി വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫോറത്തിന്റെ വില രൊക്കം പണമായോ മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ഫോറങ്ങൾ ആഫീസിൽനിന്നും ലഭിക്കുകയുള്ളു. ടെണ്ടർ ഫോറത്തിന്റെ വില അടച്ചാൽ മടക്കി കൊടുക്കുന്നതല്ല.

കേരള പൊതുമരാമത്തു വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ച എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

ബിൽഡിംഗ്സ് ആൻറ് റോഡ്സ് സബ് ഡിവിഷൻ, തിരൂർ.

കെ. മമ്മു, അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെണ്ടർ പരസ്യം

നമ്പർ 1/എഇഇ/84-85. 1984 മെയ് 23

കേരള ഗവർണ്ണർക്കുവേണ്ടി കുററിപ്പുറം മൈനർ ഇറിഗേഷൻ സബ് ഡിവിഷൻ അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് പൊതുമരാമത്ത് വകുപ്പിലെ ഡി ക്ലാസിലും അതിനുമുകളിലും രജിസ്ട്രേഷനുള്ള അംഗീകൃത കരാറുകാരിൽ നിന്നും സ്വന്തം പേരും പ്രവൃത്തിയുടെ പേരും ആലേഖനം ചെയ്ത മുദ്രവെച്ച കവറുകളിൽ ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. മുദ്ര വെച്ച ടെണ്ടറുകൾ മൈനർ ഇറിഗേഷൻ സബ് ഡിവിഷൻ ആഫീസ് കുററിപ്പുറത്ത് 15-7-1984 വൈകിട്ട് 4 മണി വരെ സ്വീകരിക്കുന്നതാണ്. ടെണ്ടറുകൾ അന്നേ ദിവസം വൈകിട്ട് 4.30-ന് ഹാജരുള്ള കരാറുകാരുടെയോ അവരുടെ അംഗീകൃത പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

ജോലിയുടെ പേരും അടങ്കൽ തുകയും—മാന്നൂർ കായൽ ലിഫ്റ്റ് ഇറിഗേഷൻ പദ്ധതിയുടെ 1983-84-ലെ അററകുററപ്പണികൾ ചെയ്യൽ—രൂപ 16,191

നിരതദ്രവ്യം—രൂപ 330

ടെണ്ടർ ഫാറത്തിന്റെ വില—രൂപ 10+ വി.നി.

പ്രവർത്തി തീർക്കേണ്ട കാലാവധി— 1 മാസം

ടെണ്ടർ പ്രമാണങ്ങളുടെ വിലയും മററ് വിവരങ്ങളും അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും നിശ്ചിത ടെണ്ടർ തീയതിക്ക് രണ്ടു മുൻപു മുതലുള്ള പ്രവൃത്തി ദിവസങ്ങളിലും ടെണ്ടർ ദിവസം ഉച്ചക്ക് 1 മണിവരെയും ടെണ്ടർ പ്രമാണത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. (വില അടച്ചത് മടക്കി കൊടുക്കുന്നതല്ല.) ടെണ്ടർ പ്രമാണങ്ങൾ രജിസ്റ്റർ ചെയ്ത കരാറുകാർക്ക് മാത്രം കൊടുക്കുന്നതും അവ ആർക്കും കൈമാററം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്തു വകുപ്പിലെ ടെണ്ടർ ഫാറങ്ങളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്, മൈനർ ഇറിഗേഷൻ സബ് ഡിവിഷൻ, കുററിപ്പുറം.

പി. കെ. ചാക്കോച്ചൻ, അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെണ്ടർ പരസ്യം

നമ്പർ എച്ച്. ഡി. ടെണ്ടർ നമ്പർ/4/84.

1984 ജൂൺ 1.

താഴെ പറയുന്ന പ്രവൃത്തികൾക്ക് പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്യപ്പെട്ട കരാറുകാരിൽ നിന്നും പ്രവൃത്തിയുടെ പേർ എഴുതി മുദ്രവെച്ച കവറുകളിൽ കേരള ഗവർണ്ണർക്കുവേണ്ടി ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടർ സമർപ്പിക്കേണ്ട ദിവസം വൈകുന്നേരം 4 മണിവരെ ടെണ്ടറുകൾ സ്വീകരിക്കുന്നതും അന്നേ ദിവസം 4·30 മണിക്ക് അവ തുറക്കുന്നതുമായിരിക്കും.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 500 മെ. ട. അമ്പലമുകളിലുള്ള കൊച്ചിൻ റിഫൈനറിയിൽ നിന്ന് വയനാട് റോഡ്സ് ആൻറ് ബിൽഡിംഗ്സ് ഡിവിഷന്റെ കീഴിലുള്ള കൽപ്പററ സെക്ഷൻ സ്റ്റോറിലേക്ക് പേക്കുചെയ്ത/ബൾക്ക് ബിററുമെൻ (ടാർ) കൊണ്ടുവന്ന് സെക്ഷൻ സ്റ്റോറുകളിൽ ഇറക്കി വെക്കുക—രൂപ 2,26,000 | 4,550 |
| 2 | " " " ബത്തേരി സെക്ഷൻ സ്റ്റോറിൽ " " രൂപ 2,10,000 | 4,200 |
| 3 | " " " മാനന്തവാടി സെക്ഷൻ സ്റ്റോറിൽ " " രൂപ 2,20,000 | 4,400 |

ടെണ്ടർ പ്രമാണത്തിന്റെ വില—രൂപ 50+ വി.നി. വീതം

ജോലി തീർക്കേണ്ട കാലാവധി—9 മാസം

കരാറുകാരന്റെ വിഭാഗം—'ബി' യും മുകളിലും

ടെണ്ടർ തീയതി—18-7-1984

ടെണ്ടർ പ്രമാണങ്ങളും മററു വിവരങ്ങളും വയനാട് ബിൽഡിംഗ്സ് ആൻറ് റോഡ്സ് എക്സിക്യൂട്ടീവ് എഞ്ചിനീയരുടെ ആഫീസിൽ നിന്നും ടെണ്ടർ തീയതിക്ക് ഉച്ചയ്ക്ക് 1 മണിവരെ ലഭിക്കുന്നതാണ്. ടെണ്ടർ പ്രമാണങ്ങൾ ലഭിക്കുവാൻ, ആയതിനുള്ള അപേക്ഷ രേഖാമൂലം സമർപ്പിക്കുകയും നിശ്ചിത വില ഒടുക്കുകയും കരാറുകാർ പൊതുമരാമത്ത് വകുപ്പിൽ നിന്നും ലഭിച്ച രജിസ്ട്രേഷൻ കാർഡ് ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാർക്ക് കാണിച്ചു കൊടുക്കുകയും ചെയ്യേണ്ടതാകുന്നു. ടെണ്ടർ പ്രമാണങ്ങൾക്കുവേണ്ടി അടച്ച പണം ഒരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല. ടെണ്ടർ പ്രമാണങ്ങൾ മറിക്കലും കൈമാററം ചെയ്യാൻ പാടുള്ളതല്ല. മററ് എല്ലാ വ്യവസ്ഥകളും കേരള പൊതുമരാമത്ത് വകുപ്പിൽ നിലവിലുള്ള ടെണ്ടർ നിബന്ധനകൾക്കനുസരിച്ചായിരിക്കും.

വയനാട് ബിൽഡിംഗ്സ് ആൻറ് റോഡ്സ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്, കൽപ്പററ നോർത്ത്.

പി. എം. ശ്രീനിവാസൻ, എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## SHORT TENDER NOTICE

No. DI-311/84. *29th May* 1984.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P. W. D. (appropriate class) for the following work upto 4.00 p. m. on 11-7-1984. Tenders will be opened at 4.30 p. m. on the same day.

Name of work with P. A. C.—K. I. P. Constructing a leading drain to the exit of the under tunnel at Ch. 36626 m. of L. B. Main Canal—Rs. 38,196

E. M. D.—Rs. 800.

Cost of tender forms—Rs. 15 plus S.T.

Period of completion—45 days

Tender forms and other particulars can be had from the office of the undersigned on all working days from 10 a. m. to 5 p. m. upto the previous date of tender and up to 1 p.m. on the date of tender on application in writing and on payment of value of tender documents either in cash or by money order (not refundable). All other conditions are as usual in Kerala P.W.D. Tender documents will be issued only to the registered contractors of the P. W. D. and are not transferable. Date of pre-bid conference will be on 26-6-1984 at 3 p.m.

K. I. P., L.B. Subdivision No. XI, Kottiyam.

P. J. DANIEL, *Assistant Executive Engineer.*

---

## SHORT TENDER NOTICE

No. KAW-5367/83. *4th June* 1984.

Competitive tenders in sealed cover superscribing the name of work are invited for and on behalf of the Governor of Kerala by the undersigned for the following works from registered contractors Class 'A' and 'B' of the P. W. D. or equivalent class in other States upto 4 p.m. on 17-7-1984. Tenders will be opened at 4.30 p.m. on the same date.

Name of work with P A.C.—K.I.P , R.B.C., S.B.C.—Formation of Thuruthikara Sub-Channel No. 1 from Ch. 0 to 1000 m. including C. D. works—Rs. 3,35,788

E.M.D.—Rs. 3,400

Cost of tender form 1st set—Rs. 25 plus S.T.

Cost of additional tender form—Rs. 10 plus S.T.

Period of completion—4 months

Tender forms and other particulars can be had from the office of the undersigned on all working days during office hours from 10 a.m. on 16-6-1984 and upto 1 p.m. on the last date of receipt of tenders on application in writing and on payment of the value of documents (non-refundable) either in cash or by money order.

Tender documents will be issued only to the registered contractors of the Kerala P. W. D. or equivalent class in other States, and are not transferable.

A pre-tender conference open to all prospective tenderers will be held at the office of the undersigned on 7-7-1984 at 11 a. m.

Office of the Superintending Engineer, K.I.P. (RB) Circle, Pulamon P.O.-691 531, Kottarakara.

NATARAJA DAMODARAN, *Superintending Engineer.*

---

## TENDER NOTICE

No. D2-232/78. *30th May* 1984.

Competitive tenders in separate sealed covers superscribing the name of works on each cover, are invited for and on behalf of the Governor of State of Kerala by the Superintending Engineer, Project Circle, Cannanore from the registered contractors of the P. W. D. as noted below for the following works up to 4 p. m. on the date noted below. Tenders will be opened at 4.30 p. m. on the same day.

Name of work with P.A.C.—Py. I. P. —Forming A. B. C. from ch. 14460 m. on 14822 m. including construction of an Aqueduct from Ch. 14500 m. to 14770 m.—Rs. 27,78,100

E. M. D.—Rs. 50,000

Cost of tender documents—Rs. 250 plus S. T

Last date of receipt of tender—12-7-1984.

Class of contractor—'A' only.

Period of completion—12 months.

From whom tender documents are available—Superintending Engineer, Project Circle, Cannanore and Executive Engineer, Py. I. P. Division No. III, Taliparamba.

Tender documents will be sold from the Office of the Executive Engineer and Superintending Engineer during office hours 10 days prior to the tender date on application in writing and on payment of the value of tender documents (non-refundable) either in cash or by money order.

The sale of tender documents in the Executive Engineer's office will be closed at 4.00 p. m. on the day previous to the date of tender.

The sale of tender documents in the Office of the Superintending Engineer, Project Circle, Cannanore will be closed at 1.00 p. m. on the date of tender.

All other conditions are as usual in Kerala P. W. D. Tender documents will be issued only to registered contractors of P. W. D. and are not transferable.

Office of the Superintending Engineer, Project Circle, Cannanore.

(Sd.) *Superintending Engineer.*

---

## ദർഘാസ് പരസ്യം

നമ്പർ ഡ.12/584/83. 1984 മെയ് 22.

താഴെപ്പറയുന്ന വേലകൾക്ക് സംസ്ഥാന ഗവർണ്ണർക്കുവേണ്ടി പത്തനംതിട്ട പൊതുമരാമത്തുവകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയർ, പൊതുമരാമത്തു വകുപ്പിലെ നിശ്ചിത വിഭാഗത്തിൽപ്പെട്ട അംഗീകൃത

കരാറുകാരിൽ നിന്നും ഓരോ വേലകൾക്കും നിശ്ചിത സമയപരിധിക്കകം വേലയുടെ പേർ വിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ദർഘാസ് നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ദർഘാസ് പത്രികയുടെ വില രൂപ | കരാറുകാരുടെ വിഭാഗം | പണി തീർക്കേണ്ട കാലാവധി | ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതിയും സമയവും |
|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) |
| 4/ഇഇപി/84-85 | ഗിരിജനക്ഷേമം—ചൊല്ലമാവയൽ ഗിരിജൻ കോളനിയിൽ കമ്മ്യൂണിറ്റി ഹാൾ പണിയുക—(റീടെണ്ടർ)—രൂപ 50,499 | 1,050 | 25+വി. നി. | എ, ബി. & സി. | 4 മാസം | 10-7-1984 16.00 മണി |
| 5/ഇഇപി/84-85 | ടി കടമിൻചിറ ക്രാഫ്റ്റ് സെന്റർ—സംരക്ഷണ ജോലികളും മൂത്രപ്പുരയും കക്കൂസും പണിയുകയും ചെയ്യുക—(റീടെണ്ടർ)–രൂപ 42,297 | 850 | 15+വി. നി. | ടി | 6 മാസം | ടി |
| 6/ഇഇപി/84-85. | അയിരൂർ പഞ്ചായത്തിൽ കാഞ്ഞീറ്റുംകര പ്രാഥമിക ആരോഗ്യ കേന്ദ്രത്തിന് അഡീഷണൽ വാർഡു പണിയുക (റീടെണ്ടർ)—രൂപ 3,17,772 | 6,400 | 50+വി. നി. | എ&ബി | 9 മാസം | ടി |
| 7/ഇഇപി/84-85 | പുതുക്കൽ പണികൾ 83-84 കായംകുളം തിരുവല്ലാ റോഡ്, 21/520 കി. മീ—24/200 കി. മീ. വരെ 20 മി. മീ. ചിപ്പിംഗ് കാർപ്പററ് ചെയ്യുക—(റീടെണ്ടർ)—രൂപ 2,15,428 | 4,350 | ടി | ടി | 4 മാസം | ടി |
| 8/ഇഇപി/84-85 | ടി ടി കുറിയന്നൂർ മാരാമൺ റോഡ് 0/0 കി. മീ. മുതൽ 2/200 കി. മീ. വരെ 20 മി. മീ. ചിപ്പിംഗ് കാർപ്പെററ് ചെയ്യുക—(റീടെണ്ടർ)–രൂപ 1,41,151 | 2,850 | ടി | എ. ബി. & സി. | 4 മാസം | ടി |
| 9/ഇഇപി/84-85 | ടി ടി തിരുവല്ല-കുമ്പഴ റോഡ്—29/500 കി. മീ. മുതൽ 30/500 കി. മീ വരെ ബേം മെയിന്റനിംഗും 29/500 മുതൽ 31/0 കി. മീ. വരെ 20 മി. മീ. ചിപ്പിംഗ് കാർപ്പെറ്റും ചെയ്യുക—(റീടെണ്ടർ) രൂപ 2,08,115 | 4,200 | ടി | എ. & ബി. | 6 മാസം | ടി |
| 10/ഇഇപി/84-85 | ടി ടി കൈപ്പട്ടൂർ പത്തനംതിട്ട റോഡ് 3/0 കി. മീ. മുതൽ 6/200 കി. മീ. വരെ 20 മി. മീ. ചിപ്പിംഗ് കാർപ്പെററ് ചെയ്യുക—(റീടെണ്ടർ) രൂപ 2,46,442 | 4,950 | ടി | ടി | ടി | ടി |

| (1) | (2) | (3) | (4) | (5) | (6) | (7) |
|---|---|---|---|---|---|---|
| 11/ഇഇപി/84-85 | പുതുക്കൽ പണികൾ 83-84 ചന്ദനപ്പള്ളി കോന്നിറോഡ്—11/0 കി. മീ. മുതൽ 12/200 കി. മീ. വരെ 20 മി. മി. ചിപ്പിംഗ് കാർപ്പെറ്റ് ചെയ്യുക — (റീടെണ്ടർ) — രൂപ 67,831 | 1,400 | 25+ വി. നി. | എ. ബി. & സി. | 4 മാസം | 10-7-1984 16.00 മണി |
| 12/ഇഇപി/84-85 | നിരണം ഡക്കുഫാമിന് ജനറേറ്റർ റൂം പണിയുക-രൂപ 3,96,170 | 7,950 | 50+ വി. നി. | എ. & ബി. | 12 മാസം | ടി |
| 13/ഇഇപി/84-85 | കോയിപ്രം പഞ്ചായത്തിലെ ഗ്രാമീണ ഡിസ്പെൻസറിക്ക് ഒരു അഡീഷണൽ വാർഡ് നിർമ്മിക്കുക — (റീടെണ്ടർ)—രൂപ 3,11,745 | 6,250 | ടി | എ & ബി. | 12 മാസം | ടി |

നിർദ്ദിഷ്ട ജോലികൾ നിശ്ചിത സമയ പരിധിക്കുള്ളിൽ ചെയ്തു തീർക്കേണ്ടതാണ്. ദർഘാസ് പ്രമാണങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം 13-ാം മണിവരെയും അതിനു മുമ്പുള്ള പ്രവൃത്തി ദിവസങ്ങളിലും ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ ആവശ്യപ്പെട്ടുകൊണ്ടുള്ള അപേക്ഷകൾ എഴുതി സമർപ്പിക്കേണ്ടതും നിശ്ചിത വില വിൽപന നികുതി, അടക്കം അടച്ച് (മണി കൊടുക്കുന്നതല്ല) വാങ്ങേണ്ടതുമാണ്. ദർഘാസുകൾ നിശ്ചിത ദിവസം 16.30 മണിക്ക് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്. ദർഘാസുകൾ സ്ഥിരപ്പെടുത്തുന്നതിനുള്ള സമയപരിധി നാലുമാസം ആയിരിക്കുന്നതാണ്.

വകുപ്പിൽ നിലവിലുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമാണ്. ദർഘാസ് പ്രമാണങ്ങൾ അംഗീകൃത കരാറുകാരക്കു മാത്രം നൽകുന്നതും ആയതു കൈമാറം ചെയ്യാൻ പാടില്ലാത്തതുമാണ്. നിരതദ്രവ്യം പത്തനംതിട്ട പൊതുമരാമത്തു വകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേരിൽ അടച്ച് ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

എക്സിക്യൂട്ടീവ് എഞ്ചിനീയർ കാര്യാലയം,
(കെട്ടിടങ്ങളും റോഡുകളും വിഭാഗം),
പത്തനംതിട്ട.

കെ. ജെ. മാത്യു,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## സംക്ഷിപ്ത ദർഘാസ് പരസ്യം

No. DB1-4162/83. 1984 ജൂൺ 2.

കേരള ഗവർണ്ണർക്കുവേണ്ടി കോട്ടയം ബി. ആൻഡ് ആർ. അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അതിനു നേരെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള കരാറുകാരിൽ നിന്നും മുദ്രവെച്ച മത്സര സ്വഭാവമുള്ള ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് താഴെ ഒപ്പിട്ടിരിക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതുമാണ്.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശം അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ദർഘാസ് ഫാറത്തിന് വില രൂപ | കരാറുകാരുടെ ക്ലാസ് | ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി | പ്രവർത്തി തീർക്കേണ്ട കാലാവധി |
|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) |
| 16/84-85 | കോട്ടയം ബി. ആൻഡ് ആർ. സബ്ഡിവിഷനിലെ 1984-85 വർഷത്തെ റോഡുകളുടെ സംരക്ഷണം — മണർകാട് കിടങ്ങൂർ റോഡിൽ 9/300 കി. മീറ്ററിൽ ഉള്ള 'പന്നഗം' തടിപ്പാലത്തിന്റെ പഴയ പലകകൾ മാററി ഡിപ്പാർട്ടുമെന്റു വക പുതിയ പലകകൾ ഉറപ്പിക്കുക, മുതലായ ജോലികൾ—രൂപ 24,567 | 500 | 15+വി. നി. | സി മുതൽ മുകളിലോട്ട് | 10-7-1984 | 1 മാസം |
| 17/84-85 | ഗവ. സെന്റ് തോമസ് എൽ. പി. സ്കൂൾ സൗത്ത് പാമ്പാടി— അത്യാവശ്യ അററകുററ പണികൾ, റീടെയിനിംഗ് ഭിത്തിയുടെ നന്നാക്കൽ ജോലികൾ—രൂപ 20,747 | 450 | 10+വി. നി. | ടി | ടി | ടി |

| (1) | (2) | (3) | (4) | (5) | (6) | (7) |
|---|---|---|---|---|---|---|
| 18/84-85 | വെള്ളൂർ പി.ററി.എം. ഗവ. ഹൈസ്കൂൾ കെട്ടിടങ്ങൾ, ബി.ററി.എസ്. കെട്ടിടങ്ങൾ, അദ്ധ്യാപകരുടെ ക്വാർട്ടേഴ്സ് എന്നിവയുടെ 1984-85 വർഷത്തെ വാർഷിക അററകുററപണികൾ—രൂപ 15,300 | 350 | 10+വി.നി. | ഡി മുതൽ മുകളിലോട്ട് | 10-7-1984 | 1 മാസം |
| 19/84-85 | പാമ്പാടി ഗവ. ഹൈസ്കൂളിന്റെ പ്രത്യേക അററകുററപ്പണികൾ — റിടെയിനിംഗ് ഭിത്തിയും, പടികളും നിർമ്മിക്കുക—രൂപ 30,932 | 650 | 15+വി.നി. | സി മുതൽ മുകളിലോട്ട് | ടി | ടി |
| 20/84-85 | പാമ്പാടി ഗവ. ആശുപത്രിയുടെ പ്രത്യേക അററകുററപ്പണികൾ—റിടെയിനിംഗ് ഭിത്തി, കക്കൂസ് നിർമ്മാണം മുതലായ ജോലികൾ—രൂപ 37,478 | 750 | 15+വി.നി. | ടി | 11-7-1984 | ടി |
| 21/84-85 | പൊതുമരാമത്ത് വകുപ്പ് കെട്ടിടങ്ങളുടെ 1984-85 വർഷത്തെ വാർഷിക അററകുററപ്പണികൾ എ. ഇ. ക്വാർട്ടേഴ്സ്, ബി. ആന്റ് ആർ കോട്ടയം, സെക്ഷൻ ഓഫീസ് കെട്ടിടം എന്നിവയുടെ 1984–85 വർഷത്തെ വാർഷിക അററകുററപ്പണികൾ—രൂപ 5,619 | 150 | 10+വി.നി. | ഡി മുതൽ മുകളിലോട്ട് | ടി | ടി |
| 22/84-85 | പ്രത്യേക അററകുററപണികൾ — വെള്ളൂരുത്തി യു. പി. സ്കൂളിന്റെ മുൻഭാഗത്തുള്ള റീ ടെയിനിംഗ് ഭിത്തിയുടെ മുകളിൽ സംരക്ഷണ ഭിത്തിയുടെ നിർമ്മാണം—രൂപ 13,812 | 300 | 10+വി.നി. | ടി | ടി | ടി |
| 23/84-85 | ഗസ്ററ് ഹൗസ് കോട്ടയം പി. എച്ച്. ഇ. ഡി. യുടെ വാട്ടർ സപ്ലൈ ഗസ്ററ് ഹൗസിലേക്ക് കൊടുക്കുന്ന ജോലി (പുനർ ടെൻഡർ)—രൂപ 6,434 | 150 | 10+വി.നി. | ടി | ടി | ടി |
| 24/84-85 | തിരുവഞ്ചൂർ ഗവ. എൽ. പി. സ്കൂൾ കെട്ടിടങ്ങളുടെ 1984-85 വർഷത്തെ വാർഷിക അററകുററപ്പണികൾ—രൂപ 7,033 | 150 | 10+വി.നി. | ടി | 12-7-1984 | ടി |
| 25/84-85 | കിളിരൂർ ഗവ. യു. പി. സ്കൂൾ കെട്ടിടങ്ങളുടെ 1984-85 വർഷത്തെ വാർഷിക അററകുററപണികൾ—രൂപ 5,926 | 150 | 10+വി.നി. | ടി | ടി | ടി |
| 26/84-85 | മണർകാട് ഗവ. യു. പി. സ്കൂൾ കെട്ടിടങ്ങളുടെ 1984-85 വർഷത്തെ വാർഷിക അററകുററപണികൾ—രൂപ 8,600 | 200 | 10+വി.നി. | ടി | ടി | ടി |
| 27/84-85 | നട്ടാശ്ശേരി ഗവ. യു. പി. സ്കൂൾ കെട്ടിടങ്ങളുടെ 1984-85 വർഷത്തെ വാർഷിക അററകുററപ്പണികൾ—രൂപ 5,138 | 150 | 10+വി.നി. | ടി | ടി | ടി |
| 28/84-85 | ആർപ്പൂക്കര മെഡിക്കൽ കോളേജ് ഹൈസ്കൂൾ താൽക്കാലിക കെട്ടിടങ്ങളുടെ 1984-85 വർഷത്തെ വാർഷിക അററകുററപണികൾ—രൂപ 9,650 | 200 | 10+വി.നി. | ടി | ടി | ടി |

ടെൻഡർ ഫാറങ്ങളും മററു വിശദ വിവരങ്ങളും അടിയിൽ ഒപ്പിട്ടിരിക്കുന്ന ആളുടെ ആഫീസിൽ നിന്നും ടെൻഡർ തീയതിക്ക് 5 ദിവസം മുമ്പ് ടെൻഡർ തീയതി ഉച്ചക്ക് ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെൻഡർ ഫാറത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. അംഗീകൃതകരാറുകാരുടെ രജിസ്ട്രേഷൻ കാണിച്ചാൽ മാത്രമേ ടെൻഡർ ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ടെൻഡർ ഫാറങ്ങൾ കൈമാററം ചെയ്യാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ ഒരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ടെൻഡറുകളും നിരസിക്കപ്പെടുന്നതാണ്. കാരണം പറയാതെ ഏതൊരു ടെൻഡറും നിരസിക്കാനുള്ള അധികാരം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസറിൽ നിക്ഷിപ്തമാണ്. കേരളാ പൊതുമരാമത്തു വകുപ്പിലെ ടെൻഡറുകൾ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ്
എഞ്ചിനീയരുടെ കാര്യാലയം,
കെട്ടിടങ്ങളും റോഡുകളും സബ്ഡിവിഷൻ,
കോട്ടയം.

എ. അബ്ദുൾ സലാം,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

No. Ll. 7058/81. 1984 ജൂൺ 13.

കേരളാ ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ മൈനർ ഇറിഗേഷൻ ഡിവിഷൻ, എറണാകുളം താഴെ പറയുന്ന ദർഘാസ് നമ്പർ 7/84-85 അനുസരിച്ച് പാലത്താലി ലിഫ്റ്റ് ഇറിഗേഷൻ പദ്ധതിക്കുവേണ്ടുന്ന പമ്പുസെററും, മോട്ടോറും വാങ്ങി സ്ഥാപിക്കുന്നതിന് യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള കമ്പനികളിൽ നിന്നും ദർഘാസ് നമ്പർ 8/84-85 മുതൽ 12/84-85 വരെയുള്ള പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും ഓരോ ദർഘാസിനും അതാതിനെതിരെ കാണിച്ചിരിക്കുന്ന ദിവസങ്ങളിൽ വൈകുന്നേരം 4 മണി വരെ സീലുവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. ദർഘാസ് ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ദർഘാസ് സ്വീകരിക്കുന്ന ദിവസം | ദർഘാസ് ഫോറത്തിന്റെ വില രൂപ | പണി തീർക്കേണ്ട കാലാവധി |
|---|---|---|---|---|---|
| 1 | 7/84-85: പാലത്താലി ലിഫ്റ്റ് ഇറിഗേഷൻ പദ്ധതിക്കുവേണ്ട മോട്ടോറുകളും, പമ്പുസെററും വാങ്ങി സ്ഥാപിക്കുന്നതിന്— രൂപ 1,12,500 | 2,300 | 17-7-1984 | 50 + വി. നി. പകർപ്പ് ഫോറത്തിന്റെ വില. 5+വി. നി. | 6 മാസം |
| 2 | 8/84-85: പാലത്താലി ലിഫ്റ്റ് ഇറിഗേഷൻ സ്കീമിനു വേണ്ട സെക്ഷൻ പൈപ്പും, ഡെലിവറി പൈപ്പും ഫിററു ചെയ്യുന്നതിനുള്ള പണികളും അതൃത്തി കല്ലുകൾ ഇടുന്നതിനുള്ള ജോലികളും ചെയ്യുന്നതിന്—രൂപ 46,174 | 950 | ടി | 15 + വി. നി. | 1 മാസം |
| 3 | 9/84-85: വെങ്ങോല പഞ്ചായത്തിലെ കല്ലിനാൽതോട് ക്രോസ് ബാറിന്റെ പുനരുദ്ധാരണം—രൂപ 55,695 | 1,150 | ടി | 25+വി. നി. | ടി |
| 4 | 10/84-85: എം. ഐ. ക്ലാസ് I വാക്കാപ്പിറ ബണ്ടിന്റെ പുനരുദ്ധാരണം—രൂപ 1,70,141 | 3,450 | ടി | 50+വി. നി. | 6 മാസം |
| 5 | 11/84-85: ചേരാനെല്ലൂർ പഞ്ചായത്തിൽ 1/1, 2,3/3, 3/4 എന്നി സർവ്വേ നമ്പരിലുള്ള നദീതീരം സംരക്ഷിക്കുക—രൂപ 1,17,284 | 2,350 | ടി | ടി | 4 മാസം |
| 6 | 12/84-85: എം. ഐ. ക്ലാസ് II വേല കൂത്താട്ടുകുളം പഞ്ചായത്തിൽ പുതിയമററം ചിറയിൽ ക്രോസ്ബാർ നിർമ്മാണം—രൂപ 1,22,164 | 2,450 | ടി | ടി | ടി |

കരാറുകാരന്റെ ക്ലാസ് എ, ബി, സി.

ദർഘാസ് ഫോറങ്ങളും മററു വിശദവിവരങ്ങളും ദർഘാസ് ദിവസത്തിന് 7 ദിവസം മുൻപ് മുതൽ ദർഘാസ് ദിവസം ഉച്ചക്ക് 1 മണിവരെ എറണാകുളം മൈനർ ഇറിഗേഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽനിന്നും ആഫീസ് സമയങ്ങളിൽ ലഭിക്കുന്നതാണ്. ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫോറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. ദർഘാസ് ഫോറത്തിന്റെ വില അടച്ചാൽ മടക്കിക്കൊടുക്കുന്നതല്ല.

ദർഘാസ് ഫോറങ്ങൾ കരാറുകാർ കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെയ്ക്കാത്ത എല്ലാ ദർഘാസുകളും തിരസ്കരിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസ്,
മൈനർ ഇറിഗേഷൻ ഡിവിഷൻ,
എറണാകുളം, കൊച്ചിൻ-30.

എം. സി. ജോഷി,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

ഡി. ബി. 1/78. 1984 മേയ് 17.

സൂപ്രണ്ടിംഗ് എഞ്ചിനീയർ, പ്രോജക്ട് സർക്കിൾ, മൂവാറ്റുപുഴ, കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് കേരളാ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്ത മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ താഴെ പറയുന്ന അവസാന തിയതികളിൽ ഉച്ചകഴിഞ്ഞ് 4 മണി വരെ സ്വീകരിക്കുന്നതും അന്നേ ദിവസം 4.30-ന് തുറക്കുന്നതുമാണ്.

| ദർഘാസ് നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ദർഘാസ് പ്രമാണത്തിന്റെ വില രൂപ | പ്രവർത്തി തീർക്കേണ്ട കാലാവധി | ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം |
|---|---|---|---|---|---|
| 7/84-85 | പി. വി. ഐ. പി. നോർത്ത് പായിപ്ര ഉപശാഖയുടെ ചെയിനേജ് 10100 മീറ്റർ മുതൽ 11000 മീറ്റർ വരെയുള്ള കനാൽനിർമ്മാണം. സി. ഡി. വർക്ക്സ് ഉൾപ്പെടെ—രൂപ 9.50 ലക്ഷം | 10,000 | 100+വി. നി. | 12 മാസം | 11-7-1984 |
| 8/84-85 | പി. വി. ഐ. പി. തിരുവാംകുളം ഉപശാഖയുടെ 4050-ാം ചെയിനേജിൽ നിന്നും ആരംഭിക്കുന്ന കരികോട് ഉപശാഖയുടെ ചെയിനേജ് 0 മീറ്റർ മുതൽ 1755 മീറ്റർ വരെയുള്ള കനാൽ നിർമ്മാണം സി. ഡി. വർക്ക്സ് അടക്കം—രൂപ 7.90 ലക്ഷം | 10,900 | 100+വി. നി. | ടി | ടി |
| 9/84-85 | പി. വി. ഐ. പി. നോർത്ത് പായിപ്ര ഉപശാഖയുടെ ചെയിനേജ് 9100 മീറ്റർ മുതൽ 10100 മീറ്റർ വരെയുള്ള കനാൽ നിർമ്മാണം. സി. ഡി. വർക്ക്സ് ഉൾപ്പെടെ—രൂപ 11.85 ലക്ഷം | 11,850 | 100+വി. നി. | ടി | 22-7-1984 |
| 10/84-85 | പി. വി. ഐ. പി. തിരുവാണിയൂർ ഉപശാഖയുടെ ചെയിനേജ് 1710 മീറ്റർ മുതൽ 3000 മീറ്റർ വരെയുള്ള കനാൽ നിർമ്മാണം. സി.ഡി. വർക്ക്സ് ഉൾപ്പെടെ—രൂപ 12.05 ലക്ഷം | 12,100 | 150+വി. നി. | ടി | ടി |

കരാറുകാരന്റെ വിഭാഗം—എ

പണി നടത്തേണ്ട ഡിവിഷൻ—പി. വി. ഐ. പി. ഡിവിഷൻ, പെരുമ്പാവൂർ

ദർഘാസ് ഫോറങ്ങളും മറ്റു വിവരങ്ങളും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെയും പി. വി. ഐ. പി. പെരുമ്പാവൂർ ഡിവിഷനിൽ നിന്ന് തലേദിവസം ഉച്ചകഴിഞ്ഞ് 4 മണിവരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് തപാൽകൂലി ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ മേൽപ്പറഞ്ഞ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. കേരളാ പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പ്രോജക്ട് സർക്കിൾ,
മൂവാറ്റുപുഴ.

(ഒപ്പ്)
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഏ1. 117/84. 1984 ജൂൺ 13.

തലപ്പിള്ളി കെട്ടിടങ്ങളും റോഡുകളും വിഭാഗം സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ബഹുമാനപ്പെട്ട കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന ജോലികൾക്ക് അംഗീകൃതകരാറുകാരിൽ നിന്നും അംഗീകൃതവും നിയമാനുസൃതവുമായ ദർഘാസുകൾ മുദ്രവെച്ച കവറിൽ കവറിന്റെ പുറത്ത് ജോലിയുടെ പേര് കരാറുകാരന്റെ പൂർണ്ണമായ വിലാസവും സഹിതം ജോലിയുടെ നേരെ കൊടുത്തിരിക്കുന്ന തീയതി വൈകുന്നേരം 4 മണിക്ക് കിട്ടത്തക്കവണ്ണം ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30 മണിക്ക് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ പൊളിക്കുന്നതാണ്.

| ദർഘാസ് നമ്പർ | ജോലിയുടെ പേരും ഏകദേശ അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ | ദർഘാസ് പ്രമാണങ്ങളുടെ വിലയും വിൽപ്പന നികുതിയും രൂപ | ജോലിയുടെ കാലാവധി | ദർഘാസ് തിയതി |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 1/84-85 | പന്നിത്തടം അക്കിക്കാവ് റോഡിന്റെ അത്യാവശ്യ കേടുപാടു തീർക്കൽ—രൂപ 40,000 | 800 | 15+വി. നി. | 2 മാസം | 12-7-1984 |

| (1) | (2) | (3) | (4) | (5) | (6) |
|---|---|---|---|---|---|
| 2/84-85 | വെല്ലൂർ ഗവ: ഹൈസ്കൂളിന്റെ പ്രത്യേക കേടുപാടു തീർക്കൽ—രൂപ 10,000 | 200 | 10+ഡി.സി. | 2 ആഴ്ച | 12-7-1984 |
| 3/84-85 | ചാവക്കാട് റോഡ് ഒന്നാം ഘട്ടത്തിൽ 3/400 കിലോമീറ്ററിൽ താണത്തറ പാലത്തിന്റെ പ്രത്യേക കേടുപാടു തീർക്കൽ—രൂപ 27,000 | 55 | 15+ഡി.സി. | 2 മാസം | ടി |
| 4/84-85 | എരുമപ്പെട്ടി റോഡ് രണ്ടാം ഘട്ടത്തിൽ 21/200 കിലോമീറ്ററിൽ ഒരു മീറ്റർ സ്പാൻ കലുങ്കും അതിനോടു ചേർന്ന കാനയും പണിയുക—രൂപ 40,000 | 800 | ടി | ടി | ടി |
| 5/84-85 | കുംബളങ്ങാട് റോഡിൽ 0/400 കി. മീ. ഒരു മീറ്റർ സ്പാനിൽ രണ്ടു കലുങ്കുകൾ പണിയുക—രൂപ 20,000 | 400 | 10+ഡി.സി. | 1 മാസം | ടി |
| 6/84-85 | മുണ്ടത്തിക്കോട് മൃഗാശുപത്രിയുടെ പ്രത്യേക അറ്റകുറ്റപ്പണികൾ—രൂപ 5,303 | 150 | ടി | ടി | ടി |
| 7/84-85 | വടക്കാഞ്ചേരി മൃഗാശുപത്രിയുടെ അത്യാവശ്യ കേടുപാടു തീർക്കൽ—രൂപ 13,000 | 300 | ടി | ടി | ടി |
| 8/84-85 | ചാത്തൻ ഗവ. യു. പി. സ്കൂളിന്റെ 84-85 വർഷത്തെ വാർഷിക അറ്റകുറ്റപ്പണികൾ—രൂപ 11,000 | 250 | ടി | ടി | ടി |
| 9/84-85 | എരുമപ്പെട്ടി റോഡിൽ 4-ാം കി. മീറ്ററിൽ ടെലഫോൺ കേബിൾ ഇട്ടിട്ടുള്ള ഭാഗങ്ങളിൽ കേടുപാടു തീർക്കൽ—രൂപ 7,160 | 150 | ടി | ടി | ടി |

ടെൻഡർ പ്രമാണങ്ങളും മറ്റു വിവരങ്ങളും എല്ലാ പ്രവൃത്തി ദിവസങ്ങളിലും അന്നേ ദിവസം ഉച്ചക്ക് 1 മണി വരെയുള്ള സമയങ്ങളിൽ രേഖാമൂലം അപേക്ഷിച്ചാൽ ഈ ആഫീസിൽ നിന്നും ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണങ്ങളുടെ വില മടക്കി കൊടുക്കുന്നതല്ല. പൊതുമരാമത്തു വകുപ്പിൽ നിലവിലുള്ള എല്ലാ നിയമ നിബന്ധനകളും ഇതിനും ബാധകമാണ്. മതിയായ നിരതദ്രവ്യം കൂടാതെയുള്ള ടെൻഡറുകൾ തിരസ്കരിക്കുന്നതാണ്. ടെൻഡറുകൾ കൈമാറ്റം ചെയ്യപ്പെടാവുന്നതല്ല. ഏതെങ്കിലും ജോലിയുടെ ടെൻഡർ സ്വീകരിച്ച ശേഷം പ്രസ്തുത ജോലി ഏറ്റെടുത്ത കരാറുകാരൻ എഗ്രിമെന്റ് വെയ്ക്കാതെ ഒഴിഞ്ഞു പോവുകയോ മറ്റോ ആ കാരണം കൊണ്ട് വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടി വന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അങ്ങനെ ഒഴിഞ്ഞുമാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കുന്നതാണ്.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ്
എഞ്ചിനീയറാഫീസ് പൊതുമരാമത്ത്
കെട്ടിടങ്ങളും റോഡുകളും വിഭാഗം,
തലപ്പിള്ളി വടക്കാഞ്ചേരി (കൊച്ചിൻ).

പി. എം. മുഹമ്മദ് സലി,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ടെൻഡർ പരസ്യം നമ്പർ 2/84-85

നമ്പർ ഡി1-820/84.

1984 ജൂൺ 5.

തൃശ്ശൂർ മൈനർ ഇറിഗേഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് മൈനർ ഇറിഗേഷൻ ഡിവിഷൻ ആഫീസിൽ നിന്നും അതാത് ജോലിക്ക് നേരെ സൂചിപ്പിച്ചിരിക്കുന്ന തിയതിക്കും സമയത്തും 'സി' ക്ലാസിനും അതിനു മുകളിലും രജിസ്ട്രേഷനുള്ള കരാറുകാരിൽ നിന്നും മുദ്രവെച്ച ടെൻഡറുകൾ സ്വീകരിക്കുന്നതാണ്. ടെൻഡറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ഫാറത്തിന്റെ വില രൂപ | ടെൻഡർ തിയതിയും സമയവും | പ്രവൃത്തി തീർക്കേണ്ട സമയം |
|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) |
| 1 | ആറാട്ടുപുഴ എൽ. ഐ. സ്കീമിനു ആവശ്യമായ പൈപ്പ് ഉണ്ടാക്കുകയും സപ്ലൈ ചെയ്യുകയും മോട്ടോർ പമ്പുസെറ്റ് മുതലായവ ഉറപ്പിക്കലും ചെയ്യുക—രൂപ 1,10,453 | 2,250 | 50+എസ്.ടി. | 10-7-1984 4 പി. എം. | 2 മാസം |
| 2 | എട്ടുമുന ലിഫ്റ്റ് ഇറിഗേഷൻ സ്കീം കനാലിന്റെ അറ്റകുറ്റപ്പണികൾ ചെയ്യുക (പുനർ ടെൻഡർ)—രൂപ 1,16,120 | 2,350 | ടി | ടി | 3 മാസം |

